# സീയോൻ സന്ദേശം

 ## വിഷയവിവരം 



നവംബർ 15

ലക്കം 5

## സീയോൻ ബാലസംഘം അംഗങ്ങൾ

41. കെ. ജെ. കുരിയാച്ചൻ പെരുമ്പിള്ളി
42. കെ. ജെ. ഫിലിപ്പ് ഇരുമ്പനം
43. ടി. പി. പൈലി M. G. M. E. H. S. കുറുപ്പംപടി
44. വി. ജെ. തോമസ്സ് മുളപ്പുറം
45. കെ. ജെ. തോമസ്സ് "
46. ഇ. ഐ. പൌലൂസ്സ് "
47. ടി. എസ്സ്. പൌലൂസ്സ് "
48. കെ. എം. മത്തായി "
49. പി. ജെ. ജോൺ "
50. ടി. ടി. ജോൺ "
51. ടി. എസ്സ്. മറിയം "
52. ജേക്കബ് കെ. ജോർജ്ജ് കാഞ്ഞിരമററം
53. എം. പി. എബ്രാഹാം ചേലക്കര
54. ടി. വി. ജോസ്സ് "
55. സി. വി. സൈമൺ "
56. വി. പി. തങ്കമ്മ "
57. സി. കെ. സാറാമ്മ "
58. വി ഐ. ലില്ലി "
59. എം. വി. ജോർജ്ജിന "
60. സി. സി. തങ്കമ്മ "
61. എം. വി. ശോശാമ്മ "
62. കെ. എം. മാത്തിരി "
63. പി. ജെ. അമ്മിണി "
64. എം. വി. കുഞ്ഞാമ്മ "
65. സി. വി. ശോശാമ്മ "
66. സി. എൻ. കുഞ്ഞാമ്മ "
67. വി. സി. കുഞ്ഞന്നാം "
68. ടി. വി. കുഞ്ഞാമ്മ "
69. ടി. വി. അന്നാമ്മ "

We can never have victory outside until we have it inside

* * * *

To delay to do right is to decide to do wrong

* * * *

Rejection of the Saviour means Subj-ection to Satin

* * * *

Tell your troubles to God, your joys to others

* * * *

An unyielded life is an unlighted lamp

* * * *

Do you walk on monday the way you talk on Sunday

Collected—V

## കുട്ടികൾക്കു്

വി: വേദപുസ്തകത്തിൽ പ്രതിപാദിച്ചിരിക്കുന്ന ചില പ്രധാനപ്പെട്ട പർവ്വതങ്ങളും അവകളുടെ പ്രാധാന്യതയും

1. സീയോൻ:— ദാവീദിന്റെ കൊട്ടാരത്തിന്റെ സ്ഥാനം.

2. സീനായി:— ദീർഘദർശിയായ മോശക്കു ന്യായപ്രമാണങ്ങളടങ്ങിയ കല്പനകൾ കൊടുക്കപ്പെട്ടു.

3. മോറിയാ:— അബ്രാഹാം ഇസഹാക്കിനെ ബലികഴിക്കുവാൻ കൊണ്ടുപോയതായ സ്ഥലം.

4. താബോർ:— മറുരൂപസംഭവം നടന്ന സ്ഥലം.

5. ഒലിവ്:— മ്ശിഹായുടെ സ്വർഗ്ഗാരോഹണം നടന്ന സ്ഥലം.

6. അറാറാത്തു്:— ഇവിടെയാണു് നോഹിന്റെ പെട്ടകം ഉറച്ചതു്.

K. P. T.


# സീയോൻ സന്ദേശം

പുസ്തകം 1 | നവംബർ 15 1953. | ലക്കം 5


# പുണ്യ ശ്ലോകനും

## പരേതനുമായ വന്ദ്യ മാർ അത്താനാസിയോസ് തിരുമേനിയും സമുദായക്കേസും!

ദൈവകൃപാവരത്താൽ പ്രശോഭിതമായ ജീവിതം നയിച്ചുവരവേ മലങ്കര മെത്രാപ്പോലീത്താ പദം സ്വീകരിപ്പാൻ വന്ദ്യതിരുമേനിക്കു ചീട്ടു് വീണു. ഈ ഉന്നതസ്ഥാനത്തിന്റെ ഒരു ഉപാധി, കാലക്രമമനുസ്സരിച്ചുണ്ടായിരുന്ന സമുദായകേസ് എന്ന കുരിശായിരുന്നു. അത്ര മോഹനീയമല്ലാത്ത ഈ സിംഹാസനം കരസ്ഥമാക്കുവാൻ അന്നൊരു എതൃസ്ഥാനാർത്ഥിയും ഇല്ലായിരുന്നു. കഴുത്തിൽ കയറിയ ഈ നുകം അന്ത്യംവരെ വഹിക്കതന്നെ എന്നു ഉറച്ചു. പുരുഷധീരതയോടെ വർത്തിച്ചുപോന്നു. "കർത്താവിനുവേണ്ടിയും പ: അന്ത്യോഖ്യാ സിംഹാസനത്തെ പ്രതിയും" എന്ന വാക്യം ആവർത്തിച്ചുകൊണ്ടു 38-ൽപരം ദീർഘസംവത്സരങ്ങൾ- പക്ഷേ അതു് കുറേ നിമിഷങ്ങൾ മാത്രമായിരുന്നു- കഴിച്ചുകൂട്ടി- അക്കാലങ്ങൾക്കിടയിൽ പലവിധവും ശക്തമായവയുമായ കൊടുങ്കാററും കോളിളക്കങ്ങളും പ. മലങ്കരസഭയ്ക്കെതിരായി സാത്താനും അനുചരന്മാരും സമർത്ഥമായി അടിപ്പിച്ചുകൊണ്ടിരുന്നു. എത്രയെത്ര നിവർത്തനങ്ങളും പരിവർത്തനങ്ങളും! പ. സഭയുടെ സംരക്ഷകന്മാരായി പോരാടേണ്ടിയ പലരും ഭ്രമംപിടിച്ചു സഭാകപ്പലിൽനിന്നു സമുദ്രത്തിലേക്കു ചാടുന്നതു ഹൃദയവേദനയോടെ കണ്ടു് കണ്ണീർ ചൊരിയേണ്ടിവന്നു. ഇടയ്ക്കിടെ വഞ്ചകസ്നേഹിതന്മാരുടെയും കൂട്ടസഹോദരങ്ങളുടെയും വൻചതിവുകളും കൂട്ടുകെട്ടു വട്ടമേശകളും ആ പരമാർത്ഥ- പക്ഷേ യഥാർത്ഥ- സാധുഹൃദയത്തെ വട്ടത്തിലാക്കുവാൻ ശ്രമംചെയ്തുകൊണ്ടിരുന്നു. ശ്രേഷ്ഠപൂർവ്വികന്മാരുടെയും പല പരിശുദ്ധ ഗുരുശ്രേഷ്ഠന്മാരും പ. പിതാക്കന്മാരുമായവരുടേയും ആശീർവ്വാദം വഹിച്ച ആ തിളങ്ങുന്ന ശിരസ്സു ഒരു നിമിഷത്തേയ്ക്കുപോലും വണങ്ങി, വി. സഭയെ ഒററിക്കൊടുപ്പാൻ കർത്താവു് സംഗതിവരുത്തിയില്ല. പ. സഭയെ നുള്ളിനോമ്പരപ്പെടുത്തുകപോലും ചെയ്യാത്ത സഭാതലവന്മാരിൽ ഒട്ടും അപ്രധാനനല്ലാ ഈ മഹാപുരോഹിതൻ അഥവാ നമ്മുടെ കഥാവശേഷനായ വല്യതിരുമേനി. നേരേമറിച്ചു് പ. സഭയെ സ്നേഹിച്ചു് അതിനെ അശ്ലേഷിച്ചു്, അതിനുവേണ്ടി ഉത്സാഹിച്ചു്, പരിപാലിച്ചു് പുലർത്തിക്കൊണ്ടിരിക്കയായിരുന്നു. ഈ വിഭ്രമണങ്ങൾക്കിടയിൽ സഭാസംബന്ധമായ എല്ലാവിധ പുരോഗമനമാർഗ്ഗങ്ങൾക്കും അതിന്റെ ശാഖോപശാഖകളിൽപോലും താൻ ആത്മാർത്ഥതയോടെ പ്രയത്നിച്ചിരുന്നു. അവയിൽ ഇപ്പോൾ ശേഷിച്ചിരിക്കുന്നവ, മ. സണ്ടേസ്കൂൾ അസോസിയേഷൻ എം. ജി. എം. വിദ്യാർത്ഥിസംഘം, മലങ്കരയിലെ പട്ടക്കാരുടെ ധ്യാനയോഗങ്ങൾ, ഇടവകകളിലെ സുവിശേഷമഹായോഗങ്ങൾ മുതലായവ സ്മരണീയങ്ങളാകുന്നു.

സ്വന്തം ഇടവകക്കളെപ്പററിയുള്ള ചിന്താഭാരങ്ങൾക്കിടയിൽ അകമേനിന്നും പുറമെനിന്നും ശത്രുക്കളുടെ ക്രൂരമ്പുകൾ, കപടസ്നേഹിതന്മാരുടെ വിഷാസ്ത്രങ്ങൾ എന്നുവേണ്ട പരിഭ്രമജനകമായ നാളുകൾ കഴിച്ചുകൂട്ടിക്കൊണ്ടു "ഞങ്ങൾ ദൈനംദിനം നിന്നെപ്രതി മരിക്കുന്നു" എന്നതു അക്ഷരംപ്രതി അനുഭവിച്ചു. സഭാസംബന്ധമായ ഏതെങ്കിലും ആവലാതി തിരുമുമ്പിൽ അവതരിപ്പിച്ചാൽ ഉടൻ "അതെനിക്കറിയാം റമ്പാച്ചാ അതെനിക്കറിയാം മിണ്ടാതിരിക്കൂ ഇക്കേസ്സൊന്നു തീന്നോട്ടെ" എന്നു നെടുവീർപ്പോടെ കല്പിച്ചവസാനിപ്പിക്കും. ഏതവസ്സരത്തിലും, താൻ വഹിച്ചിരിക്കുന്ന വാത്സല്യകുരിശു സ്മരണയിൽ ഉണ്ടായിരിക്കപതിവാണ്.

പ. സിംഹാസനം വഴിയായി മലങ്കര സഭാമക്കൾ തൃക്കയ്യിൽ സമർപ്പിച്ച "ചുക്കാൻ" മുറുകെ ചവിട്ടിപ്പിടിച്ചുകൊണ്ടു, സ്വന്തം വാരിയെല്ലുകൾ നുറുങ്ങത്തക്കവണ്ണം, സഭാകപ്പലിന്റെ അമരത്തു് രാപകൽ, വലിഞ്ഞുനിന്നതു പിറുപിറുപ്പോടെ അല്ലായിരുന്നു. സദാ മന്ദസ്മിത മുഖാരവിന്ദനായിട്ടായിരുന്നു. താനൊരു "വ്യവഹാരപ്രിയനോ! വാശിക്കാരനോ" ? ഒരിക്കലുമല്ലായിരുന്നു. തന്റെ പ്രഥമവും പ്രധാനവുമായ ചുമതല പ. സഭയുടെ സർവ്വത്ര ഭാഗങ്ങളും അഭംഗമായി പരിപാലിക്കയെന്നതായിരുന്നു. അതിലൊന്നു സമുദായക്കേസ്സായിരുന്നു. അതിനാൽ കപടവേഷക്കാർ തന്നെ അവഹേളിച്ചു മേലുദ്ധരിച്ച പദങ്ങൾ താൻ പ. സഭയെപ്രതി സസന്തോഷം സഹിച്ചുപോന്നു. ഈ കേസിൽ താൻ ലോകസമ്പ്രദായ വളവുകൾ, കൈക്കൂലി, കുടിലതന്ത്രങ്ങൾ, കള്ളപ്രമാണങ്ങൾ, മനുഷ്യകേസരികളുടെ സന്നിധിയിൽ ശുപാർശ്ശ, കൈക്കൂപ്പലുകൾ ആദിയായവ ഒട്ടുംതന്നെ പ്രയോഗിച്ചിട്ടില്ലെന്നു സധൈര്യം പറയാം. താൻ ആരുടെ കാര്യം അന്വേഷിച്ചുവോ ആ സ്വർഗ്ഗസ്ഥപിതാവിങ്കൽ സദാ കൈകൂപ്പി സങ്കടവും നിസ്സഹായവസ്ഥയും സമർപ്പിച്ചുപോന്നു എന്നു സഭാമക്കൾ ദൃക്സാക്ഷികളാകുന്നു. വൃദ്ധതയിൽ കൈകൂപ്പി കണ്ണടച്ചുകൊണ്ടു് കിഴക്കോട്ടു തിരുമുഖമായി കിടന്നുള്ള പ്രാർത്ഥന മറക്കുമൊ? മേലെഴുതിയവ വെറും പ്രകടനങ്ങളല്ലെന്നു ഒരു തെളിവുമാത്രം ഉദ്ധരിപ്പിച്ചവസാനിപ്പിക്കട്ടെ.

സ്വർഗ്ഗസ്ഥപിതാവിന്റെ സമീപത്തിലേക്കു കരേറുവാൻ സമയമായി എന്നു ശരീരക്ഷീണവും കാഴ്ചക്കുറവും ശിശു പ്രകൃതവും പ്രസ്പഷ്ടമാക്കി തുടങ്ങി. "ഏഴും എഴുപതും ഒന്നുപോലെ" എന്ന ഹൃദയനൈർമ്മല്യവും വിലസിത്തുടങ്ങി. സ്വർഗ്ഗത്തിലേക്കുള്ള പ്രവേശനദ്വാരം ഇടുങ്ങിയതും വഴിഞെരുക്കമുള്ളതുമാകുന്നുവല്ലൊ. വന്ദ്യവയോവൃദ്ധനായ തിരുമേനി പൈതലായിത്തീരുവാൻ സ്വയം സമ്മതിച്ചു വിട്ടുകൊടുത്തു. ലോകമോദങ്ങളിൽ അനാസ്ഥയായി. സ്വർഗ്ഗീയ സ്വഭാവപക്വത പ്രാപിച്ചശേഷം നിത്യതയിലേക്കു ജനിപ്പാൻ ഈ പുണ്യശിശു തയ്യാറായിക്കൊണ്ടിരുന്നു. പ. സഭയെ അന്വേഷിപ്പാനുള്ള പിൻഗാമികളെ കണ്ടു. നമുക്കൊക്കെ ഹൃദയവേദന വരുത്തിയ 1128-ലെ ആ മകര മകനക്ഷത്രം—ഈശ്വരപ്രസാദം നിറഞ്ഞു ശോഭിച്ച ആ ദിവ്യതാരദീപ്തി നമ്മുടെ കണ്ണുകളെ മങ്ങിപ്പിച്ചു് വി. സഭാവിളക്കു് ഊതിക്കെടുത്തുവാൻ ഉദിക്കുന്നതിനു 6 സംവത്സരം 7 മാസം മുമ്പു 118-ാം നമ്പർ കല്പനസഭാമക്കൾക്കായി പ്രസിദ്ധീകരിച്ചതു വായിപ്പിൻ.



## ദൈവകൃപയാൽ മലങ്കരയുടെ പൌരസ്ത്യ ലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും

നമ്മുടെ ..............................പള്ളിയിലെ വികാരിയും ദേശത്തു പട്ടക്കാരും കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വു.

(മുദ്ര)

## പ്രീയമക്കളെ!

സമുദായക്കേസ്സ് ഹീയറിംങ്ങ് കഴിഞ്ഞു് വിധിപറയുന്നതിനായി വച്ചിരിക്കുകയാണല്ലോ. "യാചിപ്പിൻ നിങ്ങൾക്കു ലഭിക്കും" എന്നരുളിച്ചെയ്തവനായ ദൈവംതമ്പുരാൻ നമ്മുടെ പ്രാർത്ഥനകേട്ട് പരിശുദ്ധസഭയുടെ മഹത്വത്തിനുതകുമാറു് വിജയകരമായ ഒരു വിധിയുണ്ടാകുവാൻവേണ്ടി നിങ്ങൾ നിത്യവും പ്രാർത്ഥിക്കുന്നതിനും പുറമേ വി: കുർബ്ബാനമദ്ധ്യേ വി. സഭയ്ക്കുവേണ്ടിയുള്ള അപേക്ഷ ക്രമമായി നടത്തണമെന്നു് നാം ഇതിനാൽ നിങ്ങളുടെ സ്നേഹത്തോടാജ്ഞാപിക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കട്ടെ!

എന്നു 1945-ക്കു 1121 കന്നി 18-ാംനു-

ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ നിന്നും;

(ഒപ്പ്)

വന്ദ്യപിതാവ് വിജയകരമായി ഒരുവിധി കാണുകയും "ദൈവത്തിനുസ്തുതി" എന്നു പല്ലവിപാടുകയും ചെയ്തു.

വി. സഭാമക്കൾ പട്ടക്കാരുൾപ്പെടെ സഭയെപററി എങ്ങിനെ പ്രാർത്ഥിക്കണമെന്നുഇതിൽനിന്നു സ്പഷ്ടമായി പദംപ്രതി ഗ്രഹിക്കട്ടെ—

കൂടുതൽ ദൈവസമീപ്യത്തിൽ എത്തിയ ഈ സഭാസംരക്ഷകൻ എത്ര അധികം തീക്ഷ്ണതയോടെ ഇപ്പോഴും വിജയകരമായ വിധിക്കായി തുടരെ പ്രാർത്ഥിച്ചുകൊണ്ടിരിക്കും! "എന്റെ ശത്രുക്കളുടെ മുൻപാകെ എന്റെ തലയെ താൻ ഉയർത്തി"യെന്ന സങ്കീർത്തനം പാടി "സമാധാനമനുഷ്യർക്കുള്ള നല്ല അന്ത്യം" പ്രാപിച്ച ആ അന്ത്യദർശനം! സ്മരണയിൽ നിന്നു വേർപെടുമോ !!!

എന്നു്, എം. കുറിയാക്കോസ്,
റമ്പാച്ചൻ,
ഗദ്ശീമാൻ ദയറാ.

# ★ സമ്പത്ത് വിപത്തോ? ★

Fr: JOSEPH AREEKKAL

ധനവാൻ ദൈവരാജ്യത്തിലേക്കു പ്രവേശിക്കുന്നതിനേക്കാൾ എളുപ്പം ഒട്ടകം സൂചിക്കുഴയിൽക്കൂടി പകരുന്നതാകുന്നു. (ലൂക്കോസ് 18 : 25) എന്ന് വേദോക്തി നമ്മെ പഠിപ്പിക്കുമ്പോൾ കുബേരശ്രേഷ്ഠരായിരുന്ന അബ്രാഹം ഇസഹാക്ക്, യാക്കോബ് എന്നീ പിതാക്കന്മാരുടെ മാർവ്വിടവാസത്തിന്ന് പരേതാത്മാക്കൾക്ക് സംഗതിവരണേ എന്ന് നാം ആഗ്രഹിക്കുകയും അഭ്യർത്ഥിക്കുകയും ചെയ്യുവരുന്നു.

## ഇത് പൂർവ്വാപരവിരുദ്ധമൊ?

സമ്പത്തിലല്ല, പ്രത്യുത, അതിൻെറ വിനിയോഗവിധത്തിലാണ് ഗുണദോഷഫലങ്ങൾ ലക്ഷീകരിച്ചിരിക്കുന്നതെന്നുള്ള യാഥാർത്ഥ്യം നമ്മുടെ ഈ സംശയനിവാരണത്തിന്ന് മാർഗ്ഗദർശനം നല്കുകതന്നെ ചെയ്യും.

പിതാക്കന്മാരുടെ പർദൈസായിലെ ഒരു കഥാസംഗ്രഹം ധനവിനിമയവിഷയത്തിൽ നമ്മുടെ ചിന്താഗതിക്ക് ശരിയായ വഴി നിർദ്ദേശിക്കുന്ന ഒരു ചൂണ്ടുപലകയായി നിലകൊള്ളുമെന്ന് വിശ്വസിക്കുന്നു.

"അലക്സന്ത്രിയായിൽ കാഴ്ചക്കു നഗ്രശിലയെങ്കിലും ഉദ്ധതമനോഭാവത്തോടുകൂടിയ ഒരു കുബേര കന്യക ജീവിച്ചിരുന്നു. പട്ടിണിപ്പാവങ്ങളുടേയൊ, അഗതികളുടേയൊ, രോഗാതുരന്മാരുടേയൊ നേർക്കു സഹായഹസ്തം നീട്ടിക്കൊടുക്കുക എന്ന ജീവകാരുണ്യ പ്രവൃത്തികളിൽ അവൾ വിമുഖയായിരുന്നു. ദേവാലയത്തിലേക്കു യാതോരോഹരിയും കൊടുക്കുന്നതിൽ അവൾ ഔൽസുക്യം പ്രദർശിപ്പിച്ചിരുന്നില്ല. ബഹുമാന്യ വൈദികരുടെ പത്ഥ്യോപദേശങ്ങൾ അവൾക്കു കർണ്ണശൂലയായിരുന്നു. അവളുടെ ധനത്തിൽ നിന്ന് ഒരു കൊച്ചുകാശുപോലും വേണ്ടവിധം വ്യയംചെയ്യാതെ അവൾ അവയെല്ലാം സ്വരൂപിച്ചുപോന്നു. സ്വർഗ്ഗരാജ്യത്തിൽ നിന്നും വിദൂരയായിത്തീന്ന അവൾ "സകല സമ്പത്തും സഹോദരീപുത്രിക്കെന്നു" ദിനേന പല്ലവി പാടിക്കൊണ്ടാണിരുന്നത്. നിസ്വാത്ഥമായ സോദരീസ്നേഹത്തിൻെറ പ്രതിഫലനമല്ലായിരുന്നു ഇത്. സാത്താൻെറ ഒരു ചതിപ്രയോഗപ്രതിശബ്ദം മാത്രമായിരുന്നു.

അധർമ്മികൾ ദൈവരാജ്യത്തെ അവകാശമാക്കുന്നില്ല (1 കോരന്തി 6 : 9) എന്നറിയുന്ന സാത്താൻെറ ചതിപ്രയോഗത്തിൽ അവൾ കുടുങ്ങി നാമമാത്രകന്യകയായി ജീവിതം പാഴാക്കിയെന്ന് പറയുന്നതിൽ തെററില്ലതന്നെ.

പരിശുദ്ധാത്മപ്രബോധനം അപഗ്രഥിച്ചറിയുവാൻ അവൾ സന്നദ്ധയുമല്ലായിരുന്നു. അനുതാപസൂചകങ്ങളായ ദാവീദിൻെറ സങ്കീത്തനങ്ങൾ സ്മരിക്കുവാൻപോലും നമ്മുടെ കഥാനായിക ശ്രദ്ധിച്ചിരുന്നില്ല. ദവീദ് എന്താണു പറയുന്നത്? (സങ്കീത്തനം 24 : 3 : 4)

"കത്താവിൻെറ പവ്വതത്തിലേക്കു ആർ കരേറും, കത്താവിൻെറ വിശുദ്ധപവ്വതത്തിൽ ആർ നിൽക്കും. വെടിപ്പുള്ള കൈകളും നിർമ്മല ഹൃദയവും ഉള്ളവനും വ്യാജമായിട്ട് തന്നെക്കൊണ്ടുതന്നെ ആണയിടാത്തവനും, വഞ്ചനയോടെ ആണയിടാത്തവനും തന്നെ" ഇവയെല്ലാംതന്നെ അവൾ വ്യത്ഥഭാഷണങ്ങളായി ഗണിക്കയത്രെ ചെയ്തത്.



അക്കാലത്ത് അവിടെ "മക്കാറീസ്" എന്ന ഒരു പുരോഹിതൻ വസിച്ചിരുന്നു. അദ്ദേഹം ദ്രവ്യാഗ്രഹികളെ അവരുടെ ദുഷിച്ച മനോഭാവത്തിൽ നിന്ന് വ്യതിചലിപ്പിക്കുവാൻ ഉത്ത ശ്രദ്ധനായി പ്രവത്തിച്ചുകൊണ്ടിരുന്നു. അനാഥർ, രോഗികൾ എന്നീ സമസൃഷ്ടങ്ങൾക്കുവേണ്ടി നിസ്വാത്ഥസേവനം ചെയ്യുകയെന്ന കർമ്മപരിപാടി ജീവിതാദർശമായി സ്വീകരിച്ച് ഒരഗതിമന്ദിരനാഥനെന്ന നിലയിൽ അദ്ദേഹം ജനതാമദ്ധ്യേ വിശ്രുതനായി.

അദ്ദേഹം നമ്മുടെ കഥാപാത്രമായ കന്യകയെ അപഥസഞ്ചരണത്തിൽ നിന്ന് ഉദ്ധരിപ്പിക്കുവാൻ പ്രാത്ഥനയോടെ ഒരു പദ്ധതി ആസൂത്രണം ചെയ്തു. ഇദ്ദേഹമാകട്ടെ ഒരു രത്നശില്പിവയ്യനായിരുന്നു.

അദ്ദേഹം കന്യകയെ സമീപിച്ച് ഇപ്രകാരം പറഞ്ഞു. "എൻെറ കൈവശം കുറെ മാണിക്യവും രത്നക്കല്ലുകളും വന്നുചേന്നിട്ടുണ്ട്. അവ അപഹരിക്കപ്പെട്ടവയാണൊ അല്ലയൊ എന്ന് എനിക്കറിവില്ല. അവയുടെ വില നിർണ്ണയം ചെയ്യുവാൻ ശക്യവുമല്ല. അവയുടെ വിലയൊ സംഖ്യാതീതമത്രെ. ഉടമസ്ഥൻ 500 ദീനോറായ്ക്കു തരാമെന്നു പറയുന്നു. നിങ്ങൾ അവ വാങ്ങുന്നപക്ഷം ഒരെണ്ണം 500 ദീനോറായ്ക്ക് വിൽക്കുവാൻ കഴിയും; ശിഷ്ടം സഹോദരീപുത്രിയുടെ അലങ്കാരത്തിന്ന് ഉതകുകയും ചെയ്യും".

കിംബഹുന, കന്യക ആവേശഭരിതയായി അദ്ദേഹത്തിൻെറ കാല്ക്കൽ വീണ് മററാക്കും അവ കൊടുക്കരുതെന്ന് കേണഭ്യത്ഥിച്ചു.

സ്വഭവനത്തിൽഎത്തി അവ കാണ്മാൻ അദ്ദേഹം കന്യകയെ തെര്യപ്പെടുത്തി. അവൾ അതിന്നു വിസമ്മതിച്ച് 500 ദീനോറാ അദ്ദേഹത്തെ ഏല്പിച്ച് "ആവശ്യപ്പെട്ട സംഖ്യയായി സ്വീകരിച്ചാലും" എന്നു പറഞ്ഞ് അദ്ദേഹത്തെ യാത്ര അയച്ചു.

പുരോഹിതൻ ആ ദ്രവ്യം സാധുസംരക്ഷണാർത്ഥം ചെലവഴിച്ചു. വേഗത്തിൽ പുരോഹിതൻെറ സത്ക്കർമ്മം, ദൈവഭയം എന്നിവയെക്കുറിച്ച് നാടെല്ലാം ശ്രുതിയായി. അദ്ദേഹത്തിന്ന് 100 വയസ്സുമായി.

ഒരു ദിവസം കന്യക ദേവാലയത്തിൽ വച്ച് അദ്ദേഹത്തെ കാണ്മാൻ ഇടവന്നപ്പോൾ 500 ദീനോറാ വിലമതിച്ച് കൊടുക്കാമെന്ന് വാഗ്ദത്തംചെയ്തിരുന്ന മാണിക്യങ്ങളെക്കുറിച്ച് ആരായുകയുണ്ടായി. അദ്ദേഹമാകട്ടെ, പണം രത്നങ്ങൾ വാങ്ങിക്കുവാൻ ചെലവഴിച്ചുവെന്നും അവ സ്വവസതിയിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ടെന്നും കന്യകക്ക് ഇഷ്ടമെങ്കിൽ വന്ന് അവ കാണാമെന്നും തൃപ്തികരമല്ലാത്തപക്ഷം അവിടെവച്ച് പണം മടക്കിക്കൊടുക്കാമെന്നും മറുപടി പറഞ്ഞു.

അവൾ സസന്തോഷം അദ്ദേഹത്തെ അനുഗമിച്ചു. അദ്ദേഹം അവളെ ആനയിച്ചതാകട്ടെ അഗതിമന്ദിരത്തിലേക്കായിരുന്നു. അവിടെ മേൽത്തട്ടിൽ അസ്ഥിമാത്രങ്ങളായ സ്ത്രീകളും താഴെ താദൃശ പുരുഷന്മാരും കിടന്നിരുന്നു.

പുരോഹിതൻ അവളോട് "മാണിക്യമാണൊ രത്നക്കല്ലുകളാണൊ പ്രഥമതഃ കാണേണ്ടത്" എന്നു ചോദിച്ചതിന്ന് പുരോഹിതനിർദ്ദേശത്തിന്ന് അവൾ സമ്മതം നല്കുകയാണ് ചെയ്തത്.

ഉത്തരക്ഷണം അദ്ദേഹം മുകൾത്തട്ടിലേക്കു കൊണ്ടുപോയി രോഗബാധിതരായി വികൃതരൂപം പ്രാപിച്ചിരുന്ന സ്ത്രീകളെക്കാണിച്ച് അവരാണ് രത്നങ്ങളെന്നും, താഴെയുള്ള പുരുഷന്മാരെ ലക്ഷ്യമാക്കി അവരാണ് മാണിക്യങ്ങൾ എന്നും പറഞ്ഞു.

ഇതികത്തവ്യതാമൂഢയായി സ്ഥലംവിട്ട കന്യക താമസമെന്യെ ശോകത്താൽ രോഗിണിയായിത്തീന്നു ഇത് ഒരു ദിവ്യവ്യാപാരമാ

യിരുന്നു. അന്ത്യം അവളുടെ ബോധം തെളിഞ്ഞമാത്രയിൽ അവൾ പുരോഹിതനെ ആത്മാർത്ഥമായി അഭിനന്ദിച്ചു എന്നതു് ഇവിടെ ചിന്താർഹംതന്നെ.

ആരുടെ വിവാഹവിരുന്നിലേക്കായി അവൾ അവളുടെ ധനം ചരതിച്ചുവച്ചിരുന്നുവൊ ആ തരുണീമണി ഇത്തരുണത്തിൽ മൺ മറഞ്ഞുപോയതും ചിന്തനീയമത്രെ".

ധനം ദൈവദത്തമാണു്. ധനവാന്മാർ അതിന്റെ സൂക്ഷിപ്പുകാരത്രെ. സാക്ഷാൽ ഉടമസ്ഥനായ ദൈവത്തിന്റെ തിരുഹിതാനുസരണം ധനം വിനിമയം ചെയ്യുവാൻ ധനികർ നിർബ്ബന്ധിതരാണെന്നും അങ്ങനെ വർത്തിക്കുന്നവർ ഇരുലോകങ്ങളിലും ദൈവവത്സലരായിരിക്കുമെന്നും മറിച്ചു് ധനത്തിന്റെ ഉടമസ്ഥാവകാശം ദാതാവായ ദൈവത്തിന്നുകൊടുക്കാതെ **"പണമേ ശരണം. അതിന്മേൽ മരണം"** എന്ന കണക്കേ അധമമായി ജീവിക്കുന്നവർ ധനവാന്റേയും ലാസറിന്റേയും ഉപമയിൽ കാണുന്ന ധനവാനു് തുല്യരെന്നും ഗ്രഹിച്ചു് "ഈ അയഥാർത്ഥദ്രവ്യംകൊണ്ടു് നിങ്ങൾ സ്നേഹിതന്മാരെ സമ്പാദിച്ചുകൊൾവിൻ" (ലൂക്കോസ് 16: 9:) എന്ന നിഗമനത്തിൽ നമുക്കു എത്തിച്ചേരാം.

## സമ്പത്തു് വിപത്തോ?

വായനക്കാരാ! ചിന്തിച്ചാലും.

# യഹോവ നമ്മുടെ ബലം.

(Dn. M. V. Poulose, Mar Basil H. S. Kothamangalam.)

"എന്റെ ബലമായ യഹോവേ, ഞാൻ നിന്നെ സ്നേഹിക്കുന്നു. യഹോവ എന്റെ ശൈലവും എന്റെ കോട്ടയും എന്റെ രക്ഷകനും എന്റെ ദൈവവും ഞാൻ ശരണമാക്കുന്ന എന്റെ പാറയും എന്റെ പരിചയും എന്റെ രക്ഷയായ കൊമ്പും എന്റെ ഗോപുരവുമാകുന്നു;.......... എന്നെ ശക്തികൊണ്ടു് അരമുറുക്കുകയും എന്റെ വഴി കറവുതീർക്കുകയും ചെയ്യുന്ന ദൈവംതന്നെ" 18-ാം സങ്കീർത്തനത്തിലെ ചില വാചകങ്ങളാണു് മേൽ കാണിച്ചിരിക്കുന്നതു്. ഇതിൽനിന്നും ചില കാര്യങ്ങൾ നാം പഠിക്കേണ്ടതുണ്ടു്.

1) ദൈവത്തെ സ്നേഹിക്കുന്നവൻ തന്നിലുള്ള സ്വാഭാവികശക്തി (Natural strength) യെ ആശ്രയിക്കരുതു്. ഒരുവനിലുള്ള സ്വാഭാവികശക്തി ജഡത്തിന്റെ ശക്തിയാണു്. ജഡത്തിന്റെ ശക്തികൊണ്ടു് ഒരു മനുഷ്യനു് ദൈവത്തെ പ്രസാദിപ്പിക്കുവാൻ സാദ്ധ്യമല്ല. അതിന്നു് ചില കാരണങ്ങളുണ്ടു്. (a) ജഡത്തിന്റെ ചിന്ത ദൈവത്തോടു് ശത്രുതയാകുന്നു; അതു് ദൈവത്തിന്റെ ന്യായപ്രമാണത്തിന്നു് കീഴ്പ്പെടുന്നില്ല. കീഴ്പ്പെടുവാൻ കഴിയുന്നതുമല്ല. Romans 8:7. (b) ജഡസ്വഭാവമുള്ളവർക്കു് ദൈവത്തെ പ്രസാദിപ്പിക്കുവാൻ കഴിയുകയില്ല. റോമർ 8:8. (c) ദൈവസന്നിധിയിൽ ഒരു ജഡവും പ്രശംസിക്കുന്നില്ല. 1 കോരി 1:29. (d) നാം ക്രിസ്തുവിനോടു കൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നവരാണു്. അതുകൊണ്ടു് നമ്മെ ഭരിച്ചുകൊണ്ടിരുന്ന സ്വയം (Self i.e.flesh) നിയമപരമായി മരിച്ചതാണു്—അടക്കപ്പെട്ടതാണു്. ഇനി ആ ശക്തി ഉയർന്നുവരാൻ പാടില്ല.

നമ്മിലുള്ള സ്വയശക്തികൊണ്ടു് ദൈവത്തെ സ്നേഹിക്കുവാൻ ഒരുങ്ങന്നെങ്കിൽ വാസ്തവമായി ചില സത്യങ്ങളെ നാം അവഗണിക്കുകയാണു്. (1) ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നു എന്ന സത്യം (2) നമ്മിലുള്ള പുതിയ ജീവൻ (3) പരിശുദ്ധാത്മവ്യാപാരം (4) ദൈവം നമുക്കു് മതിയായവൻ എന്ന സത്യം. ചുരുക്കത്തിൽ ദൈവത്തേയും രക്ഷാമാർഗ്ഗത്തേയും, ഉപേക്ഷിക്കുന്നു.

ഇന്നു് അനേകരിലും കാണുന്ന തോൽവിയുടെ കാരണം അവർ സ്വയശക്തികൊണ്ടു ദൈവസേവ ചെയ്യുന്നു എന്നുള്ളതാണു്. അവർ അവരുടെ ശക്തിയിലും, ഇഷ്ടത്തിലും, നിയമത്തിലും നിലകൊള്ളുന്നു. ക്രിസ്തുവിനെ ജീവിതത്തിൽ അനുഭവമാക്കുന്നില്ല. സ്വയശക്തികൊണ്ടുള്ള ദൈവസേവനം, ദൈവത്തിന്റെ മുമ്പിൽ "കീറിയ പഴന്തുണി" (filthy rags) യേക്കാൾ മോശമാണെന്നു് നാം മനസ്സിലാക്കേണ്ടതാണു്.

യേശുക്രിസ്തുവിനെ നമ്മുടെ ശക്തിയും ബലവുമായി കരുതാതെ, ജഡത്തിന്റെ ബുദ്ധിയിലും, അഭിപ്രായത്തിലും, വിശ്വാസത്തിലും ആശ്രയിക്കുന്നതാണു് ഇന്നത്തെ അധഃപതനഹേതു. സഖറിയാ പ്രവചനം 4 : 6-ൽ "സൈന്യത്താലല്ല, ശക്തിയാലുമല്ല, എന്റെ ആത്മാവിനാലത്രെ" എന്നു് സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്തിരിക്കുന്നു. ദൈവത്തിന്റെ ശക്തിയാണു് നമ്മുടെ ശക്തി. യേശുവിനെ സ്നേഹിക്കുക എന്നതിന്റെ പ്രഥമവും പ്രധാനവുമായപടി നമ്മുടെ സ്വയശക്തിയെ പരിത്യജിക്കുക എന്നുള്ളതാണു്. "എന്നെ ശക്തികൊണ്ടു് അരമുറുക്കുകയും, എന്റെ വഴി കറവുതീർക്കുകയും ചെയ്യുന്ന യഹോവ തന്നെ എന്റെ ബലം.

2) സ്വയശക്തിമാറുമ്പോൾ ദൈവത്തിൽനിന്നു് ശക്തിലഭിക്കും.

ഗോത്രപിതാവായ യാക്കോബു് സ്വയശക്തിയുപയോഗിച്ചിട്ടു് മാലാഖയോടു ജയിക്കുന്നതിന്നു് കഴിഞ്ഞില്ല. തന്റെ സ്വയശക്തി ഇല്ലെന്നായപ്പോഴേക്കും ദൈവശക്തി തന്റെ മേൽവന്നു. അങ്ങനെ താൻ ശക്തിയുള്ളവനായിതീർന്നു. 2 കോരിന്ത്യർ 12:9-10-ൽ വി: പൗലൂസ് പറയുന്നതു് "ക്രിസ്തുവിന്റെ ശക്തി എന്റെ മേൽ വസിക്കേണ്ടതിന്നു്-ഞാൻ അതി സന്തോഷത്തോടെ എന്റെ ബലഹീനതയിൽ പ്രശംസിക്കും".......... "ബലഹീനനായിരിക്കുമ്പോൾ തന്നെ ഞാൻ ശക്തനാകുന്നു" എന്നാണു്. നാം ബലഹീനരായെങ്കിൽ മാത്രമെ ദൈവശക്തി നമുക്കു് ലഭിക്കുകയുള്ളു. നമുക്കു് ഉയരത്തിൽനിന്നും ശക്തി ലഭിക്കുന്നില്ലെങ്കിൽ അതിന്റെ അർത്ഥം നാം ജഡത്തിൽ ആശ്രയിക്കുന്നു എന്നാണു്. ഫിലിപ്യർ 3 : 3-ൽ "ക്രിസ്തുയേശുവിൽ പ്രശംസിക്കുകയും ജഡത്തിൽ ആശ്രയിക്കാതിരിക്കുകയും ചെയ്യുന്നു." എന്നു് വി: പൗലൂസ് പറയുന്നു.

3) യഹോവതന്നെ നമ്മുടെ ശക്തി.

യഹോവ നമുക്കു് ശക്തിതരുന്നു എന്നു പറയുന്നതു് ഒരർത്ഥത്തിൽ ശരിയല്ല. പിന്നെയോ യഹോവതന്നെ നമ്മുടെ ശക്തി" എന്നു പറയേണ്ടിയിരിക്കുന്നു. അവൻ നമ്മുടെ ശക്തി എന്നു് പറഞ്ഞാൽ ദൈവം നമ്മിൽ വസിക്കുന്നു എന്നർത്ഥമാണു്. സർവ്വശക്തനും, സർവ്വബലവുമായിരിക്കുന്ന ദൈവത്തിന്റെ പരിശുദ്ധാത്മാവു് നമ്മിൽ വസിക്കുന്നതാണു് ആ വലിയശക്തി. എഫേസ്യ ലേഖനം 3:20 -ൽ "നാം ചോദിക്കുന്നതിലും നിനക്കുന്നതിലും അത്യന്തം പരമായി ചെയ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തിയാൽ കഴിയുന്നവന്നു്" എന്നുകാണുന്നു. നമ്മിൽ വ്യാപരിക്കുന്ന ശക്തി സകലതിലും പ്രാപ്തിയുള്ളതാണെന്നു് വി: പൗലൂസ് പറയുന്നു. നക്ഷത്രങ്ങൾ പ്രകാശിക്കുന്നതും, സസ്യങ്ങൾ വളരുന്നതും ഈ ശക്തികൊണ്ടാണു്. ക്രിസ്തുവിന്റെ ശരീരത്തെ ഉയർത്തിയതും, അവനെ മരിച്ചവരിൽ നിന്നു് ഉയർപ്പിച്ചതും, നമ്മെ ഉയർപ്പിക്കുന്നതും, മഹത്വ ദിവസത്തിൽ നമ്മെ രൂപാന്തരപ്പെടുത്തുന്നതും ഈ ശക്തിതന്നെയാണെന്നു് നാം ഓർക്ക

ണം. നമ്മിൽ വ്യാപരിക്കുന്ന ഈ ശക്തി യഹോവ-ക്രിസ്തു-തന്നെയാണ്. നമ്മിൽ ഈ ശക്തി-ക്രിസ്തു-ഉണ്ടോ എന്ന് പരിശോധിക്കേണ്ടതാണ്. ഗലാത്യ 2: 20-ൽ സെന്റ് പോൾ പറയുന്നത് "ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു" എന്നാണ്.

ക്രിസ്തു നമ്മിൽ ജീവിക്കണമെങ്കിൽ "ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു" എന്ന് വി: പൗലൂസ് പറയുന്നതുപോലെ നാമും ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെടേണ്ടിയിരിക്കുന്നു. "ഞാൻ" എന്ന് വി: പൗലൂസ് പറയുന്നത് സ്വയം (Self ie flesh) അഥവാ സ്വാത്ഥത്തെ ഉദ്ദേശിച്ചാണ്. ഈ സ്വയം ക്രൂശിക്കപ്പെട്ടിട്ട് ക്രിസ്തു അവനിൽ ജീവിക്കുന്നു എന്നാണ് താൻ പറയുന്നത്. ഇന്ന് നമ്മിലും ഉണ്ടാകേണ്ടത് ഈ അനുഭവം തന്നെയാണ്. നാം ആദാമിക സന്തതികളാകയാൽ പാരമ്പര്യമായി സ്വയം അഥവാ സ്വാത്ഥം നമ്മെ ഭരണം ചെയ്യുകയാണ്. മാമ്മോദീസാത്തൊട്ടിയിൽ സ്വയം കബറടങ്ങിയതായിരുന്നു എങ്കിലും അവൻ ഇപ്പോഴും നമ്മിലുണ്ട്. സ്വയസ്നേഹം, സ്വയാശ്രയം, സ്വയശക്തി, സ്വയപ്രശംസ-ഇതെല്ലാം, സ്വയം നമ്മിൽ വാഴുന്നു എന്നതിന്റെ ലക്ഷണങ്ങളാണ്. ഇത് പാടെ മാറിയിട്ട് തൽസ്ഥാനത്ത് "ക്രിസ്തു" ആകേണ്ടതാണ്. അപ്പോൾ സ്വയസ്നേഹം, ക്രിസ്തുവിലുള്ള സ്നേഹവും, സ്വയാശ്രയം-ക്രിസ്തുവിലുള്ള ആശ്രയവും, സ്വയശക്തി ക്രിസ്തുവിലുള്ള ശക്തിയും, സ്വയപ്രശംസ-ക്രിസ്തുവിലുള്ള പ്രശംസയും ആയി മാറുന്നതാണ്. ഇതിന്, ക്രിസ്തുവിന്റെ ശക്തി നമ്മിൽ വ്യാപരിക്കേണ്ടിയിരിക്കുന്നു. അത് സാധിക്കണമെങ്കിൽ നാം നമ്മെത്തന്നെ ബലഹീനൻ എന്ന് എണ്ണി, ദൈവത്തിന്റെ ഇഷ്ടം സാധിക്കാൻ ദൈവത്തിന് കീഴ്പ്പെടുത്തിക്കൊടുക്കണം. നമ്മെത്തന്നെ മുഴുവനായി ദൈവത്തിന് സമർപ്പിച്ച് കാത്തിരുന്ന പ്രാത്ഥിക്കണം

ക്രിസ്തുയേശുവിന്റെ വ്യാപാരശക്തി കൊണ്ടാണ്, താൻ സകലതിലും മതിയായവൻ എന്ന് വി: പൗലൂസ് പിലി. 4:13-ൽ പറയുന്നത്.

ഒരു വാചകവുംകൂടെ ഈയവസരത്തിൽ ശ്രദ്ധിക്കുന്നത് കൊള്ളാം. "എന്നെപിരിഞ്ഞു നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല" യോഹ. 15:5.

ക്രിസ്തുവിനെ അറിയാത്തവരും വിശ്വസിക്കാത്തവരും ഇന്ന് പലതും പ്രവത്തിക്കുന്നുണ്ട്. പിന്നെ എന്താണ് ക്രിസ്തു ഇങ്ങനെ പറഞ്ഞത്? ദൈവത്തെ പ്രസാദിപ്പിക്കുന്നതിനുതകുന്ന എന്തെങ്കിലും പ്രവത്തിക്കുന്നതിന് താൻകൂടെ വേണമെന്നാണ് അതിന്റെ അത്ഥം. നാം സഭയ്ക്കുവേണ്ടി-ദൈവത്തിനു വേണ്ടി-പള്ളിക്കുവേണ്ടി-പല നല്ലകാര്യങ്ങൾക്കു വേണ്ടി-അശ്രാന്തം ശ്രമിച്ചിട്ടില്ലേ? ശ്രമിച്ചിട്ടുണ്ട്. പക്ഷെ ഇതിലൊന്നിലും ദൈവത്തോടുകൂടിയുള്ള ആലോചനയില്ലായിരുന്നു എന്നുള്ളതാണ് പരിതാപകരം. ഇന്ന് നമ്മുടെയിടയിൽ കാണുന്ന പല പ്രവത്തനങ്ങളും പ്രാത്ഥനയോടും കാത്തിരിപ്പോടും കൂടി-ഉയരത്തിൽനിന്നും ശക്തി ലഭിച്ചതിനുശേഷം-ആരംഭിച്ചിരുന്നെങ്കിൽ വളരെ വിജയപ്രദമാകുമായിരുന്നു എന്നുള്ളതിന് സംശയമില്ലായിരുന്നു സർവ്വശക്തിയും, ബലവുമായ യഹോവ നമ്മുടെ എല്ലാ പ്രവത്തനങ്ങളിലും ഉണ്ടാകണം. ക്രിസ്തു നമ്മോടുകൂടെയുണ്ടെങ്കിൽ, അവൻ നമ്മെ ശക്തിപ്പെടുത്തുമെങ്കിൽ, അവൻ തന്നെ നമ്മുടെ ശക്തിയാകുമെങ്കിൽ, അവൻ നമ്മിൽ ശക്തിയായി പ്രവത്തിക്കുമെങ്കിൽ ദൈവത്തെ പ്രസാദിപ്പിക്കുവാൻ തക്ക പ്രവത്തികൾ ചെയ്യുന്നതിന് നമുക്ക് സാധിക്കും. തൻമൂലം നാം സകലതിനും മതിയായവരാകും. "യഹോവ നമ്മുടെ ബലം-അവൻ നമ്മുടെ ശക്തി.

---



# സീയോൻ സഞ്ചാരി IV (തുടർച്ച)

(Fr: V. C. Gheevarghese B. A, P.O. Puthencruz)



## പാപമോഹങ്ങൾ എങ്ങിനെ ഹനിക്കാം?

വിശുദ്ധീകരണത്തിന് വേണ്ടി മരണാർഹമായ പാപങ്ങളിൽ നിന്ന് വിമോചനം ലഭിക്കണമെന്ന് നാം പഠിച്ചു, രണ്ടാമതായി പാപമോഹങ്ങൾ ഹനിക്കണം. പലരും ശരിയായി ഒരു ഏററുപറച്ചിൽ നടത്തി ഫറവോആകുന്ന സാത്താന്റെ അടിമത്വത്തിൽ നിന്നു വേർപെടാറുണ്ട്. എന്നാൽ താമസംവിനാ അവർ വിട്ടുപോന്ന ആ മിസ്രയിമ്യജീവിതത്തിലേക്ക് തന്നെ ഇറങ്ങിപ്പോകുന്നു. ഇസ്രായേൽക്കാർ മിസ്രയിം വിട്ടിട്ടും അവരുടെ ഹൃദയങ്ങളിൽ പിന്നേയും മിസ്രയിം കിടപ്പുണ്ടായിരുന്നു. അതിനാൽ അവർ മിസ്രയിമിലെ ഉള്ളിക്കും ഭക്ഷണങ്ങൾക്കും ആയി കൊതിച്ചു. പാപാസക്തിയിൽ നിന്നും വിമോചനംപ്രാപിക്കാതെ പാപമോചനം പ്രാപിച്ചാലും വീണ്ടും അതേ പാപത്തിലേക്ക് ഇറങ്ങിപ്പോകും. നായ് ഛർദ്ദിയിലേക്ക് തിരിയുന്നപോലെയും പന്നിയെ കുളിപ്പിച്ചാലും ചളിയിൽചെന്ന് കിടക്കുന്നപോലേയും പാപമോഹം ഹൃദയത്തിൽ ജീവിച്ചിരിക്കുന്നിടത്തോളം മോചനം വാങ്ങിയ പാപി പിന്നേയും പാപത്തിൽചെന്ന് വസിക്കുന്നു. ലോത്തിന്റെ ഭാര്യയെപ്പോലെ പിന്തിരിഞ്ഞു നോക്കാൻ പാപാസക്തി അവനെ പ്രേരിപ്പിക്കുന്നു. പാപത്തിന്റെ ഇന്ദ്രിയ സന്തോഷങ്ങൾ അവൻ ത്യജിക്കാമെന്നു സമ്മതിക്കുന്നത് വൈമനസ്സോടെയാണ് ഇങ്ങനെ പാപമോഹം അകത്തുള്ളവർ കുമ്പസാരിച്ചാലും പാപത്തിൽ ജീവിക്കുവാൻ കഴിയുന്നവരാണ് വാസ്തവത്തിൽ സൗഭാഗ്യവാന്മാർ എന്നാണ് വിചാരിക്കാറുള്ളത്. ഈ എഴുത്തുകാരനോട്തന്നെ അങ്ങിനെ സംസാരിച്ചിട്ടുണ്ട്. പാപികളുടെ സുഖം ഓത്ത് ഇത്തരക്കാർക്ക് അസൂയ ഉണ്ടാകുന്നു. അവർ പാപത്തെക്കുറിച്ച് നിത്യശിക്ഷക്ക് അഹരാകാതെ ചിന്തിക്കാനും സംസാരിപ്പാനും ഇഷ്ടപ്പെടാറുമുണ്ട്. വൈദ്യന്മാർ നിരോധിച്ചിരിക്കുന്ന ഭക്ഷണസാധനങ്ങളെപ്പററി ചിന്തിച്ചും സംസാരിച്ചും രോഗക്കിടക്കയിൽ കാലം കഴിക്കുന്ന ചില രോഗികളോട് ഇവർ തുല്യരാണ്.

ശത്രുവിനോട് പ്രതികാരം ചെയ്യുന്നത് പാപമാണെന്ന് ഇത്തരം അനുതാപികൾ അറിയുന്നതിനാൽ അവരോട് വിഷമിച്ച് ക്ഷമിക്കയും, എന്നാൽ അവരോട് പ്രതികാരം ചെയ്യാമായിരുന്നെങ്കിൽ എന്ന് ആഗ്രഹിച്ചുപോകയും ചെയ്യുന്നു.

ഭക്തിജീവിതം വേണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ പാപം ഉപേക്ഷിച്ചാൽ പോരാ പാപാസക്തിയും വിട്ടുപോരണം. പാപാസക്തിയുള്ളവർ നരകത്തിന്റെ വക്കിൽക്കൂടെയാണ് നടക്കുന്നത്. പാപാസക്തിമാറാതെ പുണ്യാഭിവൃദ്ധി സാധിക്കുന്നതല്ല.

അതിനാൽ ഭക്തിജീവിതത്തിന് ആഗ്രഹിക്കുന്ന പ്രിയപ്പെട്ട ആത്മാവെ! പാപാസക്തിയെ ഹനിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ഇനി ഉപദേശിക്കാം.

(1) പാപം എത്ര ഭയങ്കരമാണെന്നു് ബോധത്തിൽ ദൃഢമായി പതിപ്പിക്കണം. പാപത്തിന്റെ ഭയങ്കരത കണ്ടാലെ യഥാർത്ഥമായ മാനസാന്തരം ഉണ്ടാകയുള്ളു. ഒരു ദുഃഖമൊ ഭയമോ ഉണ്ടായാൽ അതിൽ മാനസാന്തരമെന്നർത്ഥമില്ല.

(2) പൂർണ്ണമായ പശ്ചാത്താപം (Perfect Contrition) ഉണ്ടാക്കിത്തീർക്കണം. പൂർണ്ണമായ പശ്ചാത്താപത്തിൽ പാപത്തെവെറുക്കുന്നതു് അതു് ദൈവത്തെ ദുഃഖിപ്പിക്കുന്നു എന്നു് കണ്ടിട്ടാണു്. പാപത്തെ ഉപേക്ഷിക്കുന്നതു് പാപത്തിന്റെ നികൃഷ്ടതയും നീചത്വവും കണ്ടിട്ടാണു്. പാപത്തെ മേലാൽ ചെയ്കയില്ലെന്നു് തീരുമാനിക്കുന്നതു് അതു് വരുത്തിക്കൂട്ടുന്ന അനേകം നാശങ്ങളെ കണ്ടിട്ടാണു്. തന്മൂലം പാപത്തെ മാത്രമല്ല പാപഹേതുക്കളേയും കൂടി വിട്ടുമാറുന്നതാണു് പൂർണ്ണപശ്ചാത്താപം പ്രേരിപ്പിക്കുന്നു.

ഈ രണ്ടു കാര്യങ്ങൾ വെറും ഒരു ചിന്തകൊണ്ടോ തീരുമാനംകൊണ്ടോ ഒരു പ്രാർത്ഥനകൊണ്ടോ കുറെ കരയുന്നതുകൊണ്ടോ തുറന്ന ഏററു പറച്ചിൽകൊണ്ടോ വായനകൾകൊണ്ടോ ഒന്നും ശരിപ്പെടുകയില്ല. അതിനു് ദൈവകൃപ വന്നു്നിറയാൻതക്ക അനേകം അനേകം ധ്യാനങ്ങൾ വളരെക്കാലങ്ങൾ തുടന്നു് നടത്തിക്കൊണ്ടിരിക്കണം. അതിനു് നല്ല ധ്യാനപുസ്തകങ്ങൾ ആവശ്യമാണു്. അവയെ വാങ്ങി ഉപയോഗിക്കുക. ചിലപ്പോൾ കുറെ ദിവസങ്ങൾ കൂട്ടമായൊ ഒററക്കൊ മൗനധ്യാനങ്ങൾ നടത്തുക. ഒരു പൂർണ്ണമായ മൗനധ്യാനത്തിനു് തുടങ്ങുന്നതും അവസാനിപ്പിക്കുന്നതുമായ ദിവസങ്ങൾ ഉൾപ്പെടെ പത്തു് ദിവസങ്ങളാണു് വച്ചിരിക്കുന്നതു്. അതിനു് പലേ കാരണങ്ങൾ ഉണ്ടു്.

എന്നോടു് പലരും തങ്ങൾക്കു് ഇപ്രകാരമുള്ള മൌനധ്യാനങ്ങൾ നടത്തിക്കൊടുക്കുവാൻ ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നതിനാൽ ഞാൻ ഇപ്പോൾ വിശ്രമിക്കുന്ന സ്ഥലമായ പൂത്തൃക്കയിൽ (P. O. പുത്തൻകുരിശു്)ഒരു ധ്യാനമന്ദിരം ഉണ്ടാക്കുവാൻ ശ്രമിച്ചുവരികയാണു്. നിങ്ങളുടെ സർവ്വവിധ സഹായങ്ങളും ഉണ്ടാകുന്നതിനുപുറമെ അതു് തീർന്നാൽ നിങ്ങളിൽ പലരും എഴുതിഅയച്ചു് അവിടെവന്നു് കുറെ ദിവസങ്ങൾ ധ്യാനങ്ങൾ കഴിക്കാൻ ശ്രമിക്കണം. കൊല്ലംതോറും അങ്ങിനെ വേണ്ടതാണു്. മൂന്നു ദിവസത്തേക്കെങ്കിലും ചുരുങ്ങിയപക്ഷം മൗനധ്യാനം നടത്തണം. പിന്നീടു് ദിവസേന രാവിലെ ധ്യാനം നടത്തുവാൻ പരിശീലിക്കണം. ഇങ്ങനെ അഭ്യാസിക്കാതെ പുണ്യാഭിവൃദ്ധി വളരുകയില്ല.

(തുടരും)

[അടുത്ത ലേഖനത്തിൽ ധ്യാനം നടത്തേണ്ടവിധം വിവരിക്കാമെന്നു് പ്രതീക്ഷിക്കുന്നു.]

## ★ ഗ്രാമീണവൃദ്ധൻ ★

ഒരു കോളേജ് ഗ്രൗണ്ടിൽ ടഗ്ഗ് ഓഫ് വാർ (വടംവലി) കണ്ടുനിന്നിരുന്ന നാട്ടുംപുറത്തുകാരനായ ഒരു വൃദ്ധൻ ഓടി അവരുടെ അടുക്കൽ വന്നു, നെഞ്ചത്തു കൈവച്ചുകൊണ്ടു് പ്രകാരം പറഞ്ഞു.

"എന്റെ പൊന്നുമക്കളെ! നിങ്ങൾ ഈ കയറിനുവേണ്ടി ഇത്രവളരെ വഴക്കുണ്ടാക്കുന്നതെന്തിനാ? എന്റെ കൂടെ വരാമെങ്കിൽ എത്ര കയറെങ്കിലും നിങ്ങൾക്കു തരാം.

## മദ്യപന്റെ അളിയൻ

മൂക്കററം കുടിച്ചു് ആടിക്കുഴഞ്ഞു് വയലിൽകൂടി പോകുന്ന ഒരാൾ, വഴിക്കുനിൽക്കുന്ന ഒരു കവുങ്ങ് (അടക്കാമരം) കണ്ടിട്ടു ഓടിച്ചെന്നു് കെട്ടിപ്പിടിച്ചുകൊണ്ടു് വിളിച്ചുപറഞ്ഞു "എന്റെ അളിയാ, എന്റെ പൊന്നളിയാ!"

(S. P.)



# വിശുദ്ധസഭ II (തുടർച്ച)

നെടുന്തള്ളിൽ ഗീവറുഗീസു കത്തനാർ,

കോതമംഗലം.



## II

## ഇസ്രായേൽ സഭ—
## അതിലെ ശിശ്മ.

ക്രിസ്തീയസഭയെക്കുറിച്ചു് ഗ്രഹിപ്പാൻ കുറെക്കൂടെ പിറകോട്ടു കടന്നു് യഹൂദസഭയെ പരിശോധിക്കുന്നതു് സഹായകമായിരിക്കും. കാതോലികസഭക്കു് മുമ്പു് അതിന്റെ നിഴലായി ഉണ്ടായിരുന്ന ആ സഭയും ദൈവത്താൽ സ്ഥാപിതമായിരുന്നു. ഇതിന്റെ ആരംഭത്തെക്കുറിച്ചു് ഉല്പത്തി പുസ്തകം 17-ാം അദ്ധ്യായത്തിൽ കാണാം. ആദ്യം ഇതിൽ അബ്രഹാമും കുടുംബവും മാത്രമെ ഉണ്ടായിരുന്നുള്ളു. ലോകത്തിലെ ശേഷംപേർ ദൈവത്തെ മറന്നിരിക്കെ, ഇവർ ദൈവത്തെ വിശ്വസിക്കയും അവക്കു് ഇതിലെ അംഗത്വത്തിന്റെ ഉദയസമ്മതചിഹ്നമായ ചേലാകർമ്മം ഉണ്ടായിരിക്കയും ചെയ്തു.

അതിന്റെശേഷം അബ്രഹാമിന്റെ സന്തതികൾ ഒരു ജാതിയായി തീർന്നപ്പോൾ, അവരുടെ മേൽ, മൂന്നു പതനങ്ങളിലായി ഒരു ആചാര്യക്രമത്തെ നിയമിച്ചു. ഇതു്, ലേവ്യാപുസ്തകം 8-ാം അദ്ധ്യായത്തിലും, സംഖ്യാപുസ്തകം 3-ാം അദ്ധ്യായം 1 മുതൽ 14 വരെ വാക്യങ്ങളിലും കാണാം. ഈ മൂന്നു് പദവികളിലുള്ളവരുടെ പ്രത്യേക ജോലികൾ സംഖ്യാപുസ്തകം 4-ാം അദ്ധ്യായത്തിലും, ലേവ്യാപുസ്തകം 16-ാം അദ്ധ്യായത്തിലും വിവരിച്ചിട്ടുണ്ടു്.

പ്രധാനാചാര്യന്മാരും ആചാര്യന്മാരും അഭിഷേകം ചെയ്യപ്പെടുന്നവിധം പുറപ്പാടു പുസ്തകം 30-ാമദ്ധ്യായം 30-ാം വാക്യം മുതൽ അവസാനംവരെയുള്ള വാക്യങ്ങളിൽ എഴുതിയിരിക്കുന്നു.

ന്യായമായി പട്ടം കെട്ടപ്പെടാതെ ആചാര്യജോലി ചെയ്യാൻ മുതിന്നവരുടെമേൽ ഏററവും കഠിനശിക്ഷ നിശ്ചയിക്കപ്പെട്ടിരുന്നു. "നീ അഹറോനേയും അവന്റെ പുത്രന്മാരേയും നിശ്ചയിച്ചാക്കണം. അവർ തങ്ങളുടെ ആചാര്യസ്ഥാനത്തു് കാത്തിരിക്കണം; അടുത്തുവരുന്ന അന്യൻ കൊല്ലപ്പെടുകയും വേണം" (സംഖ്യ. 3:10). ആചാര്യജോലി കവന്നെടുപ്പാൻ ശ്രമിച്ച ഒരു ലേവ്യാക്കാരൻ കോറഹിനും അത്മേനികളായ ദാതാൻ, അബീറാം എന്നിവക്കും സംഭവിച്ച കാര്യം സംഖ്യാപുസ്തകം 16-ാമദ്ധ്യായത്തിൽ നാം വായിക്കുന്നു. ആചാര്യജോലി നടത്തുന്നതിനു് അഹങ്കാരപ്പെട്ട ശാവൂൽ രാജാവിന്റേയും (1 ശമുവേൽ 13:5-15), ഉസിയാരാജാവിന്റേയും (2 ദിനവൃത്താന്തം 26), കഥകൾ ഇതിനോടു ചേക്കപ്പെടാം.

സഭയുടെ അഭ്യുദയത്തിനു് യഹൂദ ആചാര്യത്വം ഇത്ര പ്രാധാന്യമുള്ളതെങ്കിൽ, ക്രിസ്തീയ ആചാര്യത്വം എത്ര അധികം! ആദ്യത്തേതു് ദൈവത്തിന്റെ സൂചനങ്ങൾ അനുസരിച്ചു് ഒരു മനുഷ്യനാൽ അഭിഷിക്തമെങ്കിൽ, മറേറതു് ദൈവമായ യേശു തമ്പുരാൻ തന്നെ അഭിഷേകം ചെയ്തു നിയമിച്ചതാകുന്നു. മനുഷ്യനെന്നുള്ള നിലയിൽ യേശുമ്ശിഹായ്ക്കുതന്നെ ബാഹ്യ അഭിഷേകം ആവശ്യമായിരുന്നതിനെക്കുറിച്ചു് വി. പൗലോസു് പറയുന്നു (എബ്രായ 5:1-6). കോറഹിന്റെ പാപം തന്നെ ക്രിസ്ത്യാനികളുടെ ഇടയിലും ആവർത്തിക്കപ്പെട്ടേക്കാം എന്നു് വി. യഹൂദ തന്റെ ലേഖനം 4-ം, 11-ം വാക്യങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നു.

ഇനി, യഹൂദസഭയിലെ പ്രധാന പിരിച്ചിലുകളെപ്പററി ചിന്തിക്കാം. ആചാര്യത്വത്തോടു് മേൽകണ്ട പ്രകാരം ചില്ലറ എതിർപ്പുകൾ നടന്നു എങ്കിലും, ഇസ്രായേലിലെ ദൈവനിയമിതമായ ആചാര്യവേലയെയുള്ള നിഷേധത്തിന്റെ ഏററവും ഭയങ്കരവും സധൈര്യവുമായ സംഭവം 500-സംവത്സരങ്ങളുടെ ശേഷമെ ഉണ്ടായുള്ളു. ഇതു് യരോബോയാമിനാലും വടക്കെ പത്തുഗോത്രങ്ങളാലും ആരംഭിക്കപ്പെട്ടു. (1 രാജ. 12:26 മുതൽ അവസാനം വരെ) ശലോമോന്റെ മരണശേഷം ഇസ്രായേൽരാജ്യം രണ്ടായി ഭാഗിക്കപ്പെട്ടു. ശലോമോന്റെ മകനായ റഹബോയാം യഹൂദിയായേയും അതിലെ രണ്ടു ഗോത്രങ്ങളേയും, യരോബോയാം വടക്കെ പത്തു് ഇസ്രായേൽ ഗോത്രങ്ങളേയും ഭരിച്ചു.

യഹൂദിയായിലുള്ള യരുശലേംദേവാലയത്തിൽ ജനം വന്ദിപ്പാൻ പോയാൽ, അവർ ദാവീദിന്റെ ഗോത്രത്തിനു് പക്ഷമായി തീർന്നു് റഹബോയാമിനെ കൈക്കൊണ്ടേക്കുമെന്നു് യരോബോയാം കരുതി, രണ്ടു കാളക്കുട്ടികളെ ഉണ്ടാക്കി ഇസ്രായേലിനെക്കൊണ്ടു് വന്ദിപ്പിച്ചു. യരുശലേമിലെ ദേവാലയത്തിനെതിരായി ഉന്നതസ്ഥലങ്ങളിലുള്ള ഭവനങ്ങളെ ഉണ്ടാക്കി; കാളക്കുട്ടികളിൽ ഒന്നിനെ വടക്കു ദാനിലും, മറേറതിനെ തെക്കു് ബഥേലിലും അവൻ സ്ഥാപിച്ചു. കൃപാസനത്തിന്മേൽ നിഴലിക്കുന്ന രണ്ടു കെരൂബികൾക്കു് സദൃശമായിട്ടായിരിക്കാം രാജ്യത്തിന്റെ വടക്കും തെക്കുമായി അവൻ അവയെ സ്ഥാപിച്ചതു്. ലേവിയാക്കാരല്ലാത്ത മററു ഗോത്രങ്ങളിൽ നിന്നുതന്നെ അവൻ ആചാര്യന്മാരെ നിയമിച്ചു. യരുശലേമിലെ ദേവാലയത്തിൽ ആചരിക്കുന്ന പെരുന്നാളുകളെപ്പോലെ പെരുന്നാളുകളേയും നിശ്ചയിച്ചു.

ഈ മാററങ്ങളെല്ലാം യരോബോയാം ചെയ്തെങ്കിലും ജനങ്ങളെക്കൊണ്ടു് അന്യദൈവങ്ങളെ സേവിപ്പിപ്പാൻ ശ്രമിച്ചില്ല. അവനും അവന്റെ ജനങ്ങളും സത്യദൈവത്തെത്തന്നെയാണു് ആരാധിച്ചതു്. ആകയാൽ, അവരുടെ പാപം സത്യദൈവത്തെ തെററായ വഴിയിൽ ആരാധിച്ചതാകുന്നു. കാളക്കുട്ടികൾ അടയാളങ്ങളായിട്ടു് മാത്രമാണു് വയ്ക്കപ്പെട്ടതു്. എങ്കിലും അവർ ശീശ്മ എന്ന പാപംചെയ്തു. ശീശ്മ എന്നാൽ ദൈവത്തിന്റെ സത്യസഭയിൽ നിന്നു് വേർപിരിഞ്ഞു് തങ്ങൾക്കു തോന്നിയ വിധത്തിൽ ഒരു സഭയേയും ആചാര്യത്വത്തേയും സ്ഥാപിക്കുന്നതാകുന്നു. സഭയിൽ നിന്നു് വേർപെട്ടു് തങ്ങൾക്കു് ഏനമെന്നു തോന്നുന്നവിധം ആചാര്യക്രമങ്ങളെ രൂപീകരിച്ചു് സത്യവിശ്വാസങ്ങൾ പിന്തുടന്നാൽ കുററകരമല്ലെന്നു വിചാരിക്കുന്നതു് അബദ്ധമാണെന്നു ഇതിൽനിന്നു നമുക്കു ഗ്രഹിക്കാം.

യരോബോയാമിന്റെ ഏതാദൃശമായ പാപത്തോടുള്ള ദൈവത്തിന്റെ വെറുപ്പു് 1 രാജ. 13-ാമദ്ധ്യായത്തിൽ വിശദമായി കാണിച്ചിരിക്കുന്നു. സത്യദൈവത്തെ തെററായ വിധം ആരാധിക്കുന്നതു് ക്രമേണ അന്യദൈവങ്ങളുടെ ആരാധനയായി പരിണമിച്ചേക്കാം. യരോബോയാമിന്റെ ശീശ്മയുടെ അവസാനം ദൈവം മുൻകൂട്ടി പറഞ്ഞപ്രകാരം ഉണ്ടായി. (2 രാജ. 17:24) വടക്കൻരാജ്യം അതിന്റെ ശീശ്മയും മനുഷ്യനിർമ്മിതവുമായ സഭയോടുകൂടെ 250-സംവത്സരം മാത്രം നിലനിന്നശേഷം പുനർജ്ജീവിപ്പിക്കപ്പെടുവാൻ സാധിക്കാത്തവിധം നശിപ്പിക്കപ്പെട്ടു.

ദൈവത്തിന്റെ സഭക്കെതിരായി ഉണ്ടായ വേറൊരു തെററായ സഭ അല്ലെങ്കിൽ വകുപ്പു് ശമറിയ സഭയാകുന്നു. (2 രാജ. 17:24-അവസാനം) യരോബോയാമിന്റെ ശീശ്മക്കു് 300 സംവത്സരങ്ങളുടെ ശേഷം ഇതുണ്ടായി. ക്രിസ്തുവിനു 678സംവത്സരംമുമ്പു് അതിന്റെ



പാപംനിമിത്തം ദൈവം നശിപ്പിച്ചതായ വടക്കൻ രാജ്യത്തിന്റെ ഒരു ഭാഗമായ ശമറിയായിൽ കുടിപാർപ്പാൻ ആശ്ശൂറിലെ രാജാവു് അയച്ചിട്ടുള്ളവരായിരുന്നു ആദ്യം ശമറിയാക്കാർ. മുന്നമെ അവരുടെ മതം യഹോവയാരാധനയും കാവ്യതത്വവും കൂടി കലന്ന ഒരു പ്രത്യേക വിശ്വാസമായിരുന്നു. (2 രാജ. 17:33) പിന്നീടു് അതു വെറും യഹോവയാരാധനമാത്രമായിതീർന്നു. അതു ഒരു ക്രമീകരിക്കപ്പെട്ട സഭയുടെ സദൃശം ധരിക്കയും യരുശലേമിൽ നിന്നു് 25 മൈൽ വടക്കായി ഗറിശീം പർവ്വതത്തിന്മേൽ ഒരു മനോഹര ദേവാലയം പണിയിക്കപ്പെടുകയും ചെയ്തു. അതിനു ഒരു സ്വയംകൃത ആചാര്യത്വവും, യരുശലേമിലെ ദേവാലയത്തിൽ നിന്നു് പകർത്തപ്പെട്ട ശുശ്രൂഷക്രമവും, ദൈവനിയമിതമായ പെരുന്നാളുകളുടെ ആചാരവും, വേദപുസ്തകമായി മൂശയുടെ അഞ്ചു പുസ്തകങ്ങളുടെ സ്വീകരണവും ഉണ്ടായിരുന്നു.

എന്നാൽ, സത്യസഭയോടുള്ള ഏതാദൃശമായ യാതൊരു സാമ്യവും ശമറിയാവകുപ്പിനെ ദൈവനോട്ടത്തിൽ ഒരു സത്യസഭയാക്കിത്തീർക്കുന്നതിനു് പര്യാപ്തമായിരുന്നില്ല. ഈ സഭ ഇപ്രകാരം 140 സംവത്സരം നിലനിന്ന ശേഷം സത്യസഭയോടുള്ള കൂടിക്കലർച്ചക്കു് ആഗ്രഹിച്ചപ്പോൾ സത്യസഭയുടെ നായകന്മാരായ സെരുബാബേലും യേശുവയും മററും എന്തു മറുപടി പറഞ്ഞു എന്നുള്ളതു് ശ്രദ്ധേയമാണു്. "പ്രവാസികൾ ഇസ്രായേലിന്റെ ദൈവമായ യഹോവയ്ക്കു് മന്ദിരം പണിയുന്നു എന്നു് യഹൂദയുടേയും ബനിയാമീന്റെയും വൈരികൾ കേട്ടപ്പോൾ അവർ സെരുബാബേലിന്റെയും പിതൃഭവനത്തലവന്മാരുടേയും അടുക്കൽ വന്നു് അവരോടു്, ഞങ്ങൾ നിങ്ങളോടുകൂടെ പണിയട്ടെ; നിങ്ങളുടെ ദൈവത്തെ നിങ്ങളെപ്പോലെ ഞങ്ങളും അന്വേഷിക്കയും, ഞങ്ങൾ അവന്നു്, ഞങ്ങളെ ഇവിടെകൊണ്ടുവന്ന അശ്ശൂർ രാജാവായ എസർഹദ്ദോന്റെ കാലം മുതൽ യാഗം കഴിക്കയും ചെയ്തുപോരുന്നു എന്നു പറഞ്ഞു. അതിനു് സെരുബാബേലും യേശുവയും ശേഷം ഇസ്രായേൽ പിതൃഭവനത്തലവന്മാരും അവരോടു്: ഞങ്ങളുടെ ദൈവത്തിന്റെ ആലയം പണിയുന്നതിൽ നിങ്ങൾക്കു് ഞങ്ങളുമായി കാര്യമൊന്നുമില്ല: പാർസിരാജാവായ കോരേശ് രാജാവു് ഞങ്ങളോടു് കല്പിച്ചതുപോലെ ഞങ്ങൾ തന്നെ ഇസ്രായേലിന്റെ ദൈവമായ യഹോവയ്ക്കു് അതു പണിതുകൊള്ളാം എന്നു പറഞ്ഞു. ആകയാൽ ദേശനിവാസികൾ യഹൂദജനത്തിനു് ധൈര്യക്ഷയം വരുത്തി പണിയാതിരിക്കേണ്ടതിന്നു് അവരെ പേടിപ്പിച്ചു". (എസ്രാ 4=1-4). പിന്നീടു് 500 വർഷം അതു ഒരു സഭയായി നിലനിന്നിട്ടും ഈ അഭിപ്രായത്തിനു വ്യത്യാസം ഉണ്ടായില്ല. "നിങ്ങൾ അറിയാത്തതിനെ വന്ദിക്കുന്നു; ഞങ്ങൾ അറിയുന്നതിനെ വന്ദിക്കുന്നു: എന്തെന്നാൽ രക്ഷ യഹൂദന്മാരിൽനിന്നാകുന്നു" എന്നു കർത്താവു് ശമറിയാസ്ത്രീയോടു് പറയുന്നു (വി. യോഹ. 4=22). ശമറിയാക്കാർ ഓരോരുത്തരോടും താൻ സ്നേഹത്തോടും സൗമ്യമായും പെരുമാറിയിട്ടും, അവരുടെ സഭയെ, ദൈവത്തിന്റെ ദൃശ്യരാജ്യത്തിന്റെ ഒരംഗമായി സ്വീകരിക്കുന്നതിനു എന്തുമാത്രം വൈമനസ്യം തനിക്കുണ്ടെന്നുള്ളതു് കാണുക.

(തുടരും)

## വേലക്കാരിയുടെ ബുദ്ധി!

യജമാനസ്ത്രീ:- എടീ, ഈ പാത്രത്തിൽ പഞ്ചസാരയല്ലേ? നീ ഇതിന്റെ പുറത്തു കാപ്പിപ്പൊടി എന്നു് എഴുതിയിരിക്കുന്നതെന്തിനാ?

വേലക്കാരി:- കൊച്ചമ്മാ, അതു് ഉറുമ്പുകയറാതിരിക്കുന്നതിനാണു്. (S. P.)

# ★ മരണാനന്തരാവസ്ഥ IV (തുടർച്ച) ★

(Fr. Varghese James Son-Manjapra)


## D
## മരണാനന്തരാവസ്ഥയെ കുറിച്ചുള്ള വേദപുസ്തക പശ്ചാത്തലം.

മനുഷ്യന്റെ മരണാനന്തരാവസ്ഥയെക്കുറിച്ച് വേദപുസ്തകം നല്കുന്ന ഒരു സുപ്രധാനതെളിവ് സുവിശേഷത്തിൽ നിർവ്വചിക്കപ്പെടുന്ന ധനവാന്റെയും ഭിക്ഷു ലാസറിന്റെയും കാര്യമാണ്. (ലൂ. 16: 19–31) ഇത് ഒരു സംഭവകഥയല്ലെന്നും, വെറും ഉപമ മാത്രമാണെന്നും, അതിനാൽ ഇതിൽനിന്നും മരണാനന്തരാവസ്ഥയെ പരാമർശിച്ച് ഒരു തീരുമാനമെടുക്കുവാൻ നിവൃത്തിയില്ലെന്നും ചിലർ വാദിക്കുന്നുണ്ട്. പക്ഷേ ഒരു കാര്യം ഇത്തരുണത്തിൽ അവർ വിസ്മരിച്ചുകളയുന്നു. ഇത് ഒരു സംഭവകഥയാണോ എന്നുള്ള ചോദ്യമല്ല ഇവിടെ പ്രസക്തമായിട്ടുള്ളത്; പിന്നെയോ ഇതിൽ ഉന്നയിച്ചിട്ടുള്ള ചിന്താഗതി സ്വീകാര്യമോ എന്നുള്ളത് മാത്രമാണ് ഇവിടെ ചിന്താർഹമായിട്ടുള്ളത്. ഇത് കേവലം ഒരു ഉപമ മാത്രമാണെന്നുതന്നെയിരിക്കട്ടെ. അങ്ങിനെ ആയാൽപ്പോലും അതുവഴി താൻ പഠിപ്പിച്ചിട്ടുള്ള കാര്യങ്ങൾ വിശ്വസിപ്പാനും സ്വീകരിപ്പാനും നാം ബാദ്ധ്യസ്ഥരാണ്. അല്ലാത്തപക്ഷം ഉപമകളാലോ ദൃഷ്ടാന്തങ്ങളാലോ യേശുക്രിസ്തു പഠിപ്പിച്ചിട്ടുള്ള കാര്യങ്ങൾ ഒന്നുംതന്നെ സ്വീകാര്യങ്ങളല്ലെന്ന് വന്നുകൂടുന്നതാണ്. ഉപമാനോപമേയങ്ങൾ തമ്മിൽ സാധർമ്മ്യം വഹിക്കണമെന്നുള്ളത് ഭാഷാനിയമമാണ്. ഈ നിയമവെളിച്ചത്തിൽ ഈ കാര്യം നിരീക്ഷണം ചെയ്യപ്പെടുമ്പോൾ ഇതിലെ ഉപമാനമായ ധനവാന്റെ ഇതിവൃത്തത്തോട് മനുഷ്യന്റെ മരണാനന്തരാവസ്ഥയെ യേശുക്രിസ്തു ഇവിടെ ഉപമേയമാക്കി ഉദാഹരിച്ചിരിക്കയത്രേ. ഇതിലെ ഉപമാന ഇതിവൃത്തം ഒരു സംഭവകഥയല്ലെന്നിരിക്കട്ടെ. അതുകൊണ്ട് താൻ ഒരബദ്ധം പഠിപ്പിച്ചു എന്നു വിചാരിക്കാമോ? ഒരിക്കലുമില്ല. എന്തെന്നാൽ ഉപമാനോപമേയങ്ങളിൽ നിർവ്വചിക്കപ്പെടുന്ന ഉപമാനകഥാവസ്തു ചിലപ്പോൾ വെറും നിർമ്മിതമാണെന്നുവരാം. അതുകൊണ്ട് അതിലെ ഉപമേയവസ്തു ശരിയല്ലെന്നുപറവാൻ നിവൃത്തിയില്ല. പ്രകാരാന്തരേണ ധനവാന്റെ ഉപമയിലെ ഉപമാനവസ്തു നിർമ്മിതമാണെങ്കിൽതന്നെ അതിലെ ഉപമേയവസ്തുതയാകുന്ന മരണാനന്തരാവസ്ഥയെ കുറിച്ചുള്ള യേശുക്രിസ്തുവിന്റെ ഉപദേശം അതേപടി സ്വീകരിപ്പാൻ നാം ബാധ്യസ്ഥരാണ്. പല പ്രമുഖപണ്ഡിതന്മാരുടേയും അഭിപ്രായം അതു് കേവലം ഒരുപമയല്ല ഒരു യഥാർത്ഥ സംഭവമായിരുന്നു എന്നുതന്നെയാണ്. ഇസ്രായേലിൽ ഹോശേയാപ്രവാചകന്റെകാലത്ത് നടന്നിട്ടുള്ള ഒരു യഥാർത്ഥ സംഭവമായിരുന്നു അതു് എന്നഭിപ്രായപ്പെടുന്നവരുണ്ട്. അതിരിക്കട്ടെ. ദൈവപുത്രൻ മനുഷ്യന്റെ മരണാനന്തരാവസ്ഥയെ വെളിപ്പെടുത്തുവാൻവേണ്ടി ഈ വൃത്താന്തം അരുളിച്ചെയ്തിരിക്കുന്നു എന്ന് അസന്നിഗ്ദ്ധമായി വിശ്വസിപ്പാൻ നാം നിർബ്ബന്ധിതരത്രേ.



യേശുക്രിസ്തുവിന്റെ ഈ നിർവ്വചനത്തിൽനിന്നും മനുഷ്യന്റെ മരണാനന്തരാവസ്ഥയെകുറിച്ച് അനേക കാര്യങ്ങൾ താൻ ലോകത്തിന്ന് വെളിപ്പെടുത്തുന്നുണ്ട്. മനുഷ്യാത്മാവിന്റെ നിജാവസ്ഥ, (Existence) മരണാനന്തരമുള്ള അതിന്റെ ചൈതന്യ വ്യാപാരങ്ങൾ, അവയിൽ അവശേഷിച്ചിരിക്കുന്ന വിവിധകഴിവുകൾ, ഇത്യാദി അനേക കാര്യങ്ങൾ താനിതിൽ സമാഹരിച്ചിരിക്കുന്നു. അവ ഓരോന്നിനെക്കുറിച്ചും ഇത്തരുണത്തിൽ സമഗ്രമായി ചിന്തിക്കുകതന്നെ.

ഈ ഇതിവൃത്താന്തത്തിലെ കഥാപാത്രങ്ങളായ ധനവാനും യാചകനായ ലാസറും അവരുടെ ഐഹിക ജീവിതത്തിൽ ചിരപരിചയക്കാരും വ്യത്യസ്ഥരീതിയിൽ ജീവിച്ചുവന്നവരുമായിരുന്നു. ഒരുവൻ ദൈവാശ്രയമോ, ദൈവചിന്തയോ കൂടാതെ സുഖലോലുപനായ്, ഭോഗപ്രിയനായ് ജീവിച്ച ഒരു ധനാഢ്യൻ; അപരനോ ദാരിദ്ര്യമാകുന്ന ക്രൂരനുകങ്ങൾക്കിടയിൽ കഷ്ടതകളുടെ പിടിയിൽപ്പെട്ട് ദൈവാശ്രയത്തിലും സന്മാർഗത്തിലും ജീവിച്ചുവന്ന രോഗാതുരനായ ഒരഗതി. രണ്ടുപേരും ഇഹലോകത്തിൽവെച്ച് വലിയ പരിചയക്കാർ തന്നെ. അവസാനം രണ്ടുപേരും അന്തരിച്ച് ആത്മലോകത്ത് ചെല്ലുന്നു. പക്ഷേ വിധിവൈപരീത്യത്താൽ ധനവാന്റെ ആത്മാവ് ദുഃഖാനുഭവത്തിലും അഗതിയുടെ ആത്മാവ് അപ്രതീക്ഷിതമായ ഒരു സുഖാനുഭവത്തിലുമത്രേ ആത്മലോകത്തിൽ എത്തിച്ചേർന്നത്. ദൈവാശ്രയമോ, ദൈവവിചാരംപോലുമോ കൂടാതെ സ്വാർത്ഥലോലുപനും ഭോഗപ്രിയനുമായി ജീവിച്ച ധനവാന്റെ ആത്മാവ് ഇതാ ദൈവകല്പനപ്രകാരം വിലാപസങ്കേതമായ പാതാളലോകത്തിൽ ആക്കപ്പെടുന്നു. ദാരിദ്ര്യത്തിന്റെയും കഷ്ടതകളുടേയും പിടിയിൽപെട്ട് ദൈവാശ്രയത്തിൽ ജീവിച്ചുവന്ന ആ അഗതിയുടെ ആത്മാവോ ദൈവദൂതന്മാരാൽ അനുഗതനായി സന്തോഷസങ്കേതമാകുന്ന അബ്രാഹാമ്യമടിയിൽ ചെന്നുചേർന്ന് നിർവൃതി അടയുന്നു. ഇതിൽനിന്നും മനുഷ്യനിൽ ഒരാത്മാവ് സ്ഥിതിചെയ്യുന്നുണ്ടെന്നും, അതു് അവന്റെ മരണത്തോടുകൂടി ക്ഷയോന്മുഖമായി പരിണമിക്കാതെ ശരീരത്തിൽനിന്ന് വേർപിരിഞ്ഞു് ആത്മലോകത്ത് ചെന്ന് വസിക്കുന്നു എന്നും ഒരാത്യപാഠം യേശുക്രിസ്തു ലോകത്തിന്ന് നല്കിയിരിക്കുന്നു. ദൈവാശ്രയം കൂടാതെ സുഖലോലുപനും സ്വാർത്ഥപ്രിയനുമായി ജീവിക്കുന്ന മനുഷ്യന്റെ ആത്മാവ്, ആ ധനവാന്റെ ആത്മാവിനെപ്പോലെ, പാതാളലോകത്തിൽ ആക്കപ്പെടുമെന്നും, അവിടെകിടന്ന് അവൻ പാതാളവാസം അനുഭവിക്കേണ്ടിവരുമെന്നും, പിന്നീടുള്ള അവന്റെ പശ്ചാത്താപമോ പ്രാർത്ഥനയോ കൊണ്ട് അതിന് യാതൊരു വ്യതിയാനവും സംഭവിക്കുന്നതല്ലെന്നും ഒരനന്തരപാഠവും ഇതിൽനിന്ന് ലഭിക്കുന്നുണ്ട്. മൂന്നാമതായി, ആ അഗതിയേപ്പോലെ ദൈവാശ്രയത്തിൽ ദൈവതിരുനാമമഹത്വത്തിനുവേണ്ടിയുള്ള കഷ്ടതകളുടെ പിടിയിൽപ്പെട്ട് ജീവിച്ചു മരിക്കുന്നവന്റെ ആത്മാവ് ആത്മീയസന്തോഷങ്ങളുടെ കേളീരംഗമായ അബ്രാഹാമ്യമടിയിൽ ചെന്നുചേർന്ന് വിശ്രമമടയുമെന്ന് വേറൊരു പാഠം കൂടി യേശുക്രിസ്തു ഇതുമൂലം നമ്മെ പഠിപ്പിച്ചിരിക്കുന്നു.

പാതാളം (ശ്യൂൽ) എന്നു പറഞ്ഞാൽ എന്താണ്?; അതെവിടെയാണ്?. നമുക്കൊന്ന് ചിന്തിച്ചുനോക്കാം. ആത്മാക്കൾ, ആത്മസൃഷ്ടികളായ മാലാഖമാരെപ്പോലെ, സ്ഥലകാലബന്ധങ്ങൾക്കതീതരാകയാൽ പാതാളമെന്നും (ശ്യൂൽ) അബ്രാഹാമ്യമടി (പർദൈസോ) യെന്നും പറയുന്നതു് ആത്മാക്കൾ സ്ഥിതിചെയ്യുന്ന ഒരേ ഒരു ലോകം തന്നെയാണെ

ന്നും, ഒരേ ഒരു ലോകത്തിലെ വ്യത്യസ്ഥങ്ങളായ രണ്ടനുഭവങ്ങളാണ് ഈ നാമസൂചികൾ മൂലം നിർദ്ദേശിക്കപ്പെടുന്നതെന്നും ചിന്തിക്കുന്നവരുണ്ട്. ആത്മാക്കൾ ഒരേ ഒരു ലോകത്തിൽ പാതാളമെന്നും, അബ്രാഹാമ്യ മടിയെന്നും വ്യത്യസ്ഥങ്ങളായ രണ്ടനുഭവങ്ങളിൽ നിലകൊള്ളുന്നു എന്നാണവരുടെ അഭ്യൂഹം. എന്നാൽ വേറെ ചില ചിന്തകന്മാരാകട്ടെ ഈ അഭിപ്രായത്തോടു വിയോജിക്കുകയും അവ രണ്ടും രണ്ടു പ്രത്യേക സ്ഥലങ്ങളാണെന്നനുമാനിക്കയും ചെയ്യുന്നു.

ധനവാൻ "പാതാളത്തിൽ യാതന അനുഭവിക്കുമ്പോൾ മേലോട്ട് നോക്കി ദൂരത്തുനിന്ന് അബ്രാഹാമിനേയും അവൻെറ മടിയിൽ ലാസറിനേയും കണ്ടു". (ലൂ. 16:23) "നീയോ കഫർന്നഹൂമേ സ്വർഗ്ഗത്തോളം ഉയർന്നിരിക്കുമോ? നീ പാതാളംവരെ താണുപോകും" (മത്താ. 11:23) "ക്രിസ്തുവിനെ ഇറക്കേണമെന്നുവച്ച് ആർ സ്വർഗ്ഗത്തിൽ കയറുമെന്നോ, ക്രിസ്തുവിനെ മരിച്ചവരുടെ ഇടയിൽ നിന്ന് കയററണം എന്നുവെച്ച് ആർ പാതാളത്തിൽ ഇറങ്ങുമെന്നോ നിൻെറ ഹൃദയത്തിൽ പറയരുത്" (റോമ. 10:7) എന്നിത്യാദി വേദസൂക്തികൾകൊണ്ടും, ദിവ്യദർശകനായ വി: യോഹന്നാൻ അതിനെ "അഗാധകൂപം" "അഗാധം" എന്ന് വിളിച്ചിരിക്കുകൊണ്ടും (വെളി. 9:2; 17:8) പാതാളലോകം സാക്ഷാൽ ഭൂഗർഭത്തിലാണെന്നും എന്നാൽ അബ്രാഹാമ്യമടിയാകട്ടെ ഭൂമിക്കുയരത്തിൽ ആണെന്നുമത്രേ അവരുടെ നിർവ്വചനം. അതെങ്ങിനെയുമിരിക്കട്ടെ. പാതാളമെന്നു പറഞ്ഞാലതു് പാപികളുടെ ഒരു സങ്കേതമാണെന്നുള്ളതിൽ പക്ഷാന്തരമില്ല. ഇതു് പാപംചെയ്ത ആത്മസൃഷ്ടികളുടെ ഒരു തടങ്കലാണെന്ന് യൂദാ എന്ന യൂദായും സൂചിപ്പിക്കുന്നുണ്ട് (യൂദാ. 6) വിചാരണയിലിരിക്കുന്ന ക്രിമിനൽ കേസുകളിൽ ജാമ്യം അനുവദിക്കാത്ത കുററവാളികളെ കുററപത്രം കൊടുത്തു് അവരുടെ കേസ്‌വിധിവരെ റിമാൻറിൽ പാർപ്പിക്കുന്നതുപോലെ പാപികളുടെ ആത്മാക്കളെ ന്യായവിധിയുടെ ദിവസംവരെ പാർപ്പിച്ചിരിക്കുന്ന (സങ്കീ 9:17) പാപികളുടെ ഒരു റിമാൻറാണ്-തടങ്കലാണ് പാതാളമെന്നു പറയുന്നവരുണ്ട്.

(തുടരും)

## മോദമിതോ?

(പരിതാപമെഴും — എന്ന രീതി.)

(Reserved)

മനതാരിലെഴും ഹാ ചിന്തകളെ
നീ പറയൂ മോദമിതോ
കൃപദായകനീശ്വര നാമമതെ
നീ പാടുക ജീവിതമെ... (മനതാരി...)
ഇക്ഷോണിയിൽ വീഴുന്നു നിൻ-
ലോകനിവാസം തീരുന്നു
നിൻ ജീവിതനാളും അന്നേരം വി-
ട്ടണഞ്ഞീടുന്നു...
ഇപ്പാരിൽ മൃതിതൻ ശീതളമാം
കരം നിൻ മെയ് തഴുകുമ്പോൾ..
നീ പറയൂ മോദമിതോ.. (മനതാരി...)
ഭൂലോകമൊരുവൻ മോഹന
സ്വപ്നമതാകുന്നു
ആരോഗ്യമൊരു നീർപ്പോളസമം
തകരുന്നു
സുഖമെങ്ങിഹെ യെന്നോർത്തിടുകാ-
നിൻ ജീവിത പാതയിതിൽ
നീ പറയൂ മാനസമെ... (മനതാരി...)

By വി: ചെമ്മണ്ണൂർ.





# ദരിദ്രർ

അഥവാ

## യാക്കോബായ സഹോദരങ്ങളോടു ഒരഭ്യർത്ഥന.

[പി. സി.]

"ദരിദ്രർ" എന്ന വാക്കു കേൾക്കുമ്പോൾ ചിലർക്ക് ഒരസാധാരണ തലവേദനയുണ്ടാകുക സഹജമാണ്. കാരണം ഒരു ദരിദ്രൻെറ വിഷമതകൾ അനുഭവിച്ചോ, വേണ്ടതുപോലെ കണ്ടറിഞ്ഞോ അവർ പരിചയിച്ചിട്ടില്ല. ഏതെങ്കിലും ഒരു കാര്യം നല്ലപോലെ മനസ്സിലാക്കിയശേഷമോ അനുഭവിച്ചറിഞ്ഞ ശേഷമോ ഒരഭിപ്രായം പറയുകയാണെങ്കിൽ തീർച്ചയായും, അതിനൊരു വിശേഷതയുണ്ടായിരിക്കും. അതു ഒരുവൻെറ സ്വാനുഭവത്തിൽനിന്നും നിർഗ്ഗമിക്കുന്ന ആശയസമ്പത്താണ്. ഇതുകൊണ്ടാണ് മഹാകവി ചങ്ങമ്പുഴയുടെ "ബാഷ്പാഞ്ജലി" ഒരു കവിയുടെ സ്വാനുഭവത്തിൻെറ മൂർത്തീകരണമാകയാൽ ലോകം വിലമതിച്ചതും, വിലമതിച്ചു വരുന്നതും. ചങ്ങമ്പുഴയെപ്പോലുള്ള ദരിദ്രരായ ചില കവികളുടെ ആശയസമ്പന്നങ്ങളും, സ്വാനുഭവ സമ്പൂർണ്ണങ്ങളുമായ കവിതകളുടെ മുമ്പിൽ ഏതൊരുവനും തലകുനിച്ചുപോകുന്നു—അതെ ഒരു ദരിദ്രൻെറ മനസ്സു മടുത്ത ജീവിതഗതികളെപ്പററി നാം കേൾക്കുമ്പോൾ അവൻെറ നിരാശാസമ്പൂർണ്ണമായ ലോകജീവിതത്തെ നാം പരിക്കുമ്പോൾ—

നമ്മുടെ യാക്കോബായ സഭയിലെ പാവപ്പെട്ട സഹോദരങ്ങളെപ്പററി നമുക്കൊന്നു ചിന്തിക്കാം. ഈ വിഷയത്തിലേക്ക് കടക്കുമ്പോൾ വിജ്ഞാനികൾക്കാണെങ്കിൽ വളരെയേറെ പറയുവാൻ കാണും. പക്ഷെ, എൻെറ അറിവിൽ അടങ്ങുന്നവയെപ്പററിമാത്രം ഞാൻ പ്രതിപാദിക്കുന്നു. ഇന്നു ലോകചക്രഗതിയെ നാമൊന്നു വീക്ഷിച്ചാൽ ഇൻഡ്യാരാജ്യത്തെപ്പോലെ ദരിദ്രലക്ഷങ്ങളുള്ള ഒരു രാജ്യം മററൊന്നുണ്ടോയെന്ന പ്രശ്നത്തിൽ നാം എത്തിച്ചേരും. ഇന്നാട്ടിൽ തെരുവുനീളെ തെണ്ടി നടക്കുന്ന അനേകർ നമ്മുടെ ദൃഷ്ടിയിൽ പെടുന്നുണ്ട്. പീടികമുററത്തും, അങ്ങാടിത്തെരുവുകളിലും കിടന്നു ജീവിതമവസാനിപ്പിക്കുന്നവരുടെ ഒരു മാസത്തെ കണക്കു നാം പത്രപംക്തികളിൽനിന്നും എടുക്കുന്നതായാൽ അതൊരു മൂന്നു സ്ഥാനമുള്ള സംഖ്യയിൽ കുറയുകയില്ലതന്നെ. പട്ടിണിമൂലം പെട്ടുപോകുന്നവരുടെ കണക്കെടുക്കുവാൻ ശ്രമിച്ചാൽ അതൊരു പ്രയാസമേറിയ ജോലിയായിട്ടേ കലാശിക്കുകയുള്ളു. പട്ടിണിമൂലം മരണത്തിന്നിരയായ ബങ്കാളിലെ ആ ലക്ഷങ്ങളെ ഓർത്തുനോക്കുമ്പോൾ ഏതൊരു കരിങ്കൽ ഹൃദയൻ സ്തംഭിക്കുകയില്ല. ഒരു വശത്തു, കിടക്കുവാൻ ഇടമില്ലാതേയും, ഉടുക്കുവാൻ വസ്ത്രമില്ലാതേയും, ഭക്ഷിക്കുവാൻ ആഹാരമില്ലാതേയും ലക്ഷക്കണക്കിനു നമ്മുടെ സഹോദരങ്ങൾ ലോകത്തോടു അന്ത്യയാത്ര ചോദിക്കുമ്പോൾ, ലോകത്തിലെ സുഖമെന്തെന്നു്പോലും അറിയുവാൻ സാധിക്കാതെ സന്താപസഹാറായിലൂടെ സഞ്ചരിച്ചു റോഡുവക്കോ, പീടികത്തിണ്ണയോ തങ്ങളുടെ ഇഹലോകയാത്രാവസാനരംഗമായി ഒരു സംഘം സ്വീകരിക്കുമ്പോൾ, ദൈവത്തെശപിച്ചു,

വിധിയെ പഴിപറഞ്ഞു, സഹജീവികളെ കററപ്പെടുത്തി ഒരു സംഘം എന്നന്നേക്കുമായി ഇഹലോകത്തോടു വിടപറയുമ്പോൾ, അതാ മറുവശത്തു നാം എന്തുകാണുന്നു? ദിവസത്തിൽ നാലുനേരം രാജകീയ ഭോജനം കഴിച്ചു, നാലുനില കെട്ടിടത്തിന്റെ നാലാമത്തെ നിലയിൽ സപ്രമഞ്ചക്കട്ടിലിൽ നാലുമെത്ത വിരിച്ചു ഒരുകൂട്ടർ സുഖനിദ്രകൊള്ളുന്നു. ഇഹലോകസുഖങ്ങൾ സർവ്വവും ആസ്വദിച്ചു ആനന്ദസാഗരത്തിലാറാടി അവരങ്ങനെ കഴിയുന്നു. ആ ധനവാനെ സൃഷ്ടിച്ച ദൈവംതന്നെ നിർമ്മിച്ച ഒരു പാവപ്പെട്ടവൻ പടികടന്നു ചെല്ലുന്നതുകണ്ടാൽ "ആരെടാ അതു്, ശനിയാഴ്ചവാ" എന്നു ആ മുതലാളി അലറുകയായി. പറമ്പിന്റെ വിസ്തീർണ്ണവും, മാളികയുടെ വലുപ്പവും, കണ്ടു് അരവയറിനെങ്കിലും ആകുമെന്നാശിച്ചു. പടികടന്നുചെല്ലുന്ന ആ പാവപ്പെട്ടവന്റെ നേരെ പട്ടിയെ അഴിച്ചുവിടുവാൻപോലും ആ മുതലാളി മടിച്ചെന്നുവരികയില്ല. "എടാ ധർമ്മം കൊടുത്തു മുടിഞ്ഞു. വല്ല അനാഥമന്ദിരത്തിലോ, യാചക കേന്ദ്രത്തിലോ പോയി തുലയടാ", ഇതാണു് ആ പാവപ്പെട്ടവർക്കു കൊടുത്തുകൊണ്ടിരുന്ന പണക്കാരന്റെ ഭിക്ഷ. എന്തുചെയ്യാനാണു്. അവനും ഇഹലോകത്തിൽ ജീവിക്കണമെന്നാഗ്രഹമുണ്ടു്. പക്ഷെ സ്വന്തമായൊരു കിടപ്പിടം വേണ്ടെ. അവനും വിവാഹം ചെയ്തു ഒരു മധുവിധു ആഘോഷിച്ചാൽ കൊള്ളാമെന്നുണ്ടു്, പക്ഷെ സാഹചര്യങ്ങൾ പ്രതികൂലമാണു്. എന്തുചെയ്യാം. ഇരുകൂട്ടരേയും സൃഷ്ടിച്ച ദൈവത്തോടു സങ്കടം പറയുകയല്ലാതെ എന്താണു് മാർഗ്ഗം. അവൻ ആ കൃത്യം മുറയ്ക്കു് നിർവ്വഹിക്കുന്നുമുണ്ടു്.

പാവപ്പെട്ടവനേയും പണക്കാരനേയും സൃഷ്ടിച്ച ദൈവം, അതേ, തെക്കേതിലെ മുതലാളിയേയും വടക്കേതിലെ, തൊഴിലാളിയേയും സൃഷ്ടിച്ച ദൈവം ഇതൊന്നും കാണുന്നില്ലേ, ഞാൻ പലപ്പോഴും ചിന്തിക്കാറുണ്ടു്. പാപപങ്കിലമായ ഈ അധമലോകത്തിൽ നടക്കുന്ന അനീതികൾ. എന്തുകൊണ്ടു് സോദോം, ഗോമോറാകളെ നശിപ്പിച്ചപോലെ തീമഴ വർഷിപ്പിച്ചു ഈ ലോകത്തെ ദൈവം നശിപ്പിക്കുന്നില്ല. എന്തുകൊണ്ടു് ഒരു ജലപ്രളയം വരുത്തി മനുഷ്യനെ മുഴുവൻ ദൈവം കൊല്ലുന്നില്ല. പക്ഷെ താൻ ദീർഘക്ഷമയുള്ളവനാണു്. ഒരു നീതിമാനെങ്കിലും ഈ ലോകത്തിലുണ്ടോയെന്നു് താൻ നോക്കുകയായിരിക്കും. "യഹോവയായ ദൈവം കരുണയും കൃപയുമുള്ളവൻ. ദീർഘക്ഷമയും മഹാദയയും വിശ്വസ്തതയുമുള്ളവൻ. ആയിരമായിരത്തിന്നു ദയ പാലിക്കുന്നവൻ. അകൃത്യവും, അതിക്രമവും, പാപവും ക്ഷമിക്കുന്നവൻ." (പുറപ്പാടു് 34:6-7)

"കുബേരാ നീതാഗലോകം
പൂകുന്നതിലെളുപ്പം താൻ
ക്രമേളകം സൂചിക്കണ്ണിൽ
കടന്നുപോകാൻ"

എന്നു നമ്മുടെ അരുമരക്ഷകൻ അരുളിച്ചെയ്യുമ്പോൾ,........

"പണമെന്നുള്ളതു കയ്യിൽ വരുമ്പോൾ
ഗുണമെന്നുള്ളതു ദൂരത്താകും",

എന്നു നമ്പ്യാർ പരിഹസിക്കുമ്പോൾ,

"ചോരയെ നീരാക്കുന്ന കർഷകൻ മരിച്ചിട്ടും,
ചോദിക്കാനൊരുങ്ങാത്ത രാജ്യമെനമസ്കാരം"

എന്നു "പാലാ" സങ്കടപ്പെടുമ്പോൾ,

"വിധിവിഹിതപ്രവാഹത്തിലൊന്നു
പോലൊഴുകും ഓലത്തുരുമ്പു നാം
കഴികയില്ല നമുക്കാർക്കും ആയതിന്നടി
യൊഴുക്കിന്നെതിരായ് നീന്തീടുവാൻ"

എന്നു ചങ്ങമ്പുഴ യുക്തിയുക്തംവാദിക്കുമ്പോൾ,

"ഈ ലോകത്തിലെ എല്ലാ ജനങ്ങളും ഒരമ്മ മക്കളെപ്പോലെ സഹോദരങ്ങളാണു്, അതിനാൽ ഓരോരുത്തർക്കും മററുള്ളവരോടു



സ്നേഹവും, മര്യാദയും, ദയയും ഉണ്ടായിരിക്കണം" എന്നു അമേരിക്കൻ ഐക്യരാഷ്ട്ര മനുഷ്യാവകാശം പ്രഖ്യാപിക്കുമ്പോൾ, ഇതൊന്നും മനസ്സിലാക്കാത്തമട്ടിൽ നാം അങ്ങിനെ കഴിഞ്ഞുകൂടുകയാണു്.

എന്നാൽ ഈ സമ്പ്രദായം ഇക്കാലത്തൊരു പുത്തരിയാണെന്നു ആരും തെററിദ്ധരിക്കരുതു്. പഴയ നിയമകാലത്തുപോലും, ഇപ്രകാരമുള്ള അസമത്വങ്ങൾ, വിരളമല്ലായിരുന്നു. ആമോസ് ദീർഘദർശിയുടെ കാലം തുടങ്ങുന്നതിനുമുമ്പു് ലോകം ഏതാണ്ടു് ഇന്നത്തേപ്പോലെതന്നെയായിരുന്നുവെന്നു് ചരിത്രം തെളിയിക്കുന്നു. ഒരു ഭാഗം ജനങ്ങൾ വളരെ സന്തോഷദായകമായ ജീവിതമാണു് നയിച്ചുകൊണ്ടിരുന്നതു്. എന്നാൽ മറുഭാഗത്തു വളരെ ദാരിദ്ര്യത്തിൽ കഴിഞ്ഞുകൂടുന്നവർ ധാരാളമുണ്ടായിരുന്നു. പക്ഷെ, ആ സുഖലോലുപന്മാർ ഈ പാവപ്പെട്ടവരെപ്പററി ലേശംപോലും ചിന്തിച്ചിരുന്നില്ല. H. G. Wells പറയുകയാണു്:- "One section of the people was leading a life of luxury without caring the least for either God or their own poor brethren" പണസമ്പാദനവിഷയത്തിൽ അവർ വിജയം വരിച്ചുകഴിഞ്ഞപ്പോൾ അവരുടെ സഹജീവികളെപ്പററി ചിന്തിക്കുവാൻ അവർക്കു സമയമില്ലായിരുന്നു. ദൈവത്തെപ്പോലും അവർ വിസ്മരിച്ചുകളഞ്ഞുവത്രെ. നോക്കണെ! പിന്നമായ പണം വരുത്തിക്കൂട്ടുന്ന ദുർഘടങ്ങൾ. പിന്നീടു ആമോസ് ദീർഘദർശിയുടെ പ്രവർത്തനങ്ങൾമൂലം ഈ സ്ഥിതിക്കു വ്യത്യാസമുണ്ടായിയെന്നു് കാണുന്നു.

ലോകത്തിലെ ജനസംഖ്യയിൽ മുക്കാൽ ഭാഗം ദരിദ്രനാരായണന്മാരാണെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. എന്നു പറയുമ്പോൾ ഏകദേശം 161½ കോടിജനം നിത്യദാരിദ്ര്യത്തിലാണെന്നു്. ഇപ്രകാരമൊരു കണക്കു കേൾക്കുമ്പോഴാണു് നാം കുഴങ്ങുന്നതു്. ഹൃദയം തുടിക്കുന്നതു. ഇതാലോചിക്കുവാൻ പോലും നമുക്കു സമയമില്ല. നമുക്കു നമ്മുടെ കാര്യം. നിത്യവും സുഖഭക്ഷണം കഴിക്കണം. രാത്രി സുഖമായി ഉറങ്ങണം. ഇതുമാത്രം നമുക്കറിയാം. ഇതുമാത്രം നാം പരിചയിച്ചിട്ടുണ്ടു്. സ്വന്തതാല്പര്യങ്ങൾക്കുവേണ്ടി എത്രമാത്രം പണം ചിലവഴിക്കുന്നതിനും നമുക്കു യാതൊരു വിമുഖതയുമില്ല. നാട്ടിലെ മുതലാളിക്കൊരു നീർവീഴ്ചയുണ്ടായാൽ ഡോക്ടർമാർ പടിക്കൽ സത്യാഗ്രഹമാണു്. പണം അവരെ മാടിവിളിക്കുകയാണു്. മറുവശത്തു ഒരു പാവപ്പെട്ടവൻ മരിക്കാറായികിടന്നാലും, ഒരുഡോക്ടരുടെ പൊടിപോലും കണ്ടുകിട്ടുകയില്ല. വിളിക്കാൻ ആൾ ചെന്നാൽ അയാൾ വലിയ ജോലിത്തിരക്കിലായിരിക്കും. കാരണം അയാൾക്കറിയാം പണം കിട്ടുകയില്ലെന്നു്. അയാൾ ഒട്ടേറെ പണം ചെലവുചെയ്തു പഠിച്ചിട്ടുള്ളവനാണു്. അതിനാൽ അയാൾ ചെയ്യുന്ന ജോലിക്കും പണം കിട്ടണം. യാതൊരു തെററുമില്ല.

ഈ ലോകത്തിൽ കഷ്ടതയനുഭവിക്കുന്ന ലക്ഷങ്ങളുടെ സ്ഥിതി നാം ഗ്രഹിച്ചുകഴിഞ്ഞു. ഈ സ്ഥിതിക്കൊരു വ്യതിയാനംവരുത്തുവാൻ ഏതെങ്കിലും മാർഗ്ഗങ്ങളുണ്ടോയെന്നാണു് നാം ചിന്തിക്കേണ്ടതു്. ഈ പാവങ്ങളെപോററുവാൻ ഏതെങ്കിലും ഉപാധികളുണ്ടോയെന്നു്. ഉണ്ടു്. അനേകം മാർഗ്ഗങ്ങൾ നമ്മുടെ മുമ്പാകെ തുറന്നുകിടക്കുന്നു. നാം അവയെ വേണ്ടവിധത്തിൽ ഉപയോഗപ്പെടുത്തിയാൽ മതി. നിഘണ്ടുക്കളിൽ നിന്നും "ദരിദ്രൻ" എന്ന വാക്കു അരക്ഷണംകൊണ്ടു് എടുത്തു നീക്കണമെന്നല്ല ഇവിടെ വിവക്ഷ. അതു സാദ്ധ്യവുമല്ല. ഇന്നു നമുക്കുള്ള സാദ്ധ്യതകളെക്കൊണ്ടു് പ്രവർത്തിക്കുക, ക്രമേണ ഈ ദുർവ്യവസ്ഥിതിക്കൊരു മാററം വരുത്തുക. കാലക്ര

മംകൊണ്ടു മാത്രമേ ഇതു സാധിക്കുകയുള്ളു. സ്വാർത്ഥതവിട്ടു് ഓരോരുവനും ചിന്തിക്കുന്ന പക്ഷം ഇക്കാര്യം സുസാദ്ധ്യമാണു്. ഇതു പറയുമ്പോൾ ചിലർ പറയും, ഇപ്രകാരം സ്വാർത്ഥതവിട്ടു കുറെ കൊല്ലങ്ങൾക്കുമുമ്പു് ഓരോരുത്തനും പ്രവർത്തിച്ചിരുന്നെങ്കിൽ, ഈ ലോകം എത്രമുമ്പേ ഒരു സ്വർഗ്ഗലോകമായി മാറുമായിരുന്നുവെന്നു്. അതും ശരിതന്നെ. സമ്മതിച്ചേ തീരൂ. എന്നാൽ വിവിധകാലങ്ങളിൽ ആരാദ്ധ്യരായ ഏതാനുംപേർ അഭിനന്ദനാർഹമായി സാധുസംരക്ഷണപരിശ്രമങ്ങളിൽ പങ്കെടുത്തിട്ടുണ്ടെന്നുള്ള കാര്യം ഇത്തരുണത്തിൽ വിസ്മരിച്ചുകൂടാ. അടുത്ത ഒരവസരത്തിൽ ഒരു പ്രമുഖവ്യക്തിയുടെ പ്രസംഗം കേൾക്കുവാൻ എനിക്കിടയായി. അദ്ദേഹം പറയുകയാണു്:- **This world, we see to day, is not the creation of God, but the disorder of man.** (നാം ഇന്നു കാണുന്ന ഈ ലോകം ദൈവം സൃഷ്ടിച്ചതല്ല. എന്നാലോ മനുഷ്യന്റെ ക്രമക്കേടാകുന്നു.) ഈ വ്യവസ്ഥിതിക്കു മാററം വരുത്തണമെന്നത്രെ താല്പര്യം. ലോകം പാപംചെയ്തു വഷളായിരിക്കുന്നു. "അവർ വഷളന്മാരായി മ്ലേച്ഛത പ്രവർത്തിക്കുന്നു. നന്മ ചെയ്യുന്നവൻ ആരുമില്ല. ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാനുണ്ടോയെന്നു് കാണ്മാനായിട്ടു യഹോവാ സ്വർഗ്ഗത്തിൽനിന്നു മനുഷ്യപുത്രന്മാരെ നോക്കുന്നു. എല്ലാവരും വഴിതെററി ഒരുപോലെ കൊള്ളരുതാത്തവരായിത്തീന്നു. നന്മ ചെയ്യുന്നവനില്ല. ഒരുത്തൻപോലുമില്ല. (സങ്കീർത്തനം 14:1-4) എന്നിങ്ങനെ ദീർഘദർശിയായ ദാവീദ് പറയുന്ന ഭാഗം നമ്മെ സംബന്ധിച്ചിടത്തോളം വാസ്തവമാണു്. ഈ ലോകത്തിലുള്ള ഓരോരുത്തന്റേയും പക്കലുള്ള പണം മരണത്തോടുകൂടി കൊണ്ടുപോകുവാൻ ഏതെങ്കിലും ഉപാധികൾ ദൈവം നിർദ്ദേശിച്ചിരുന്നെങ്കിൽ, ഇന്നു ലോകത്തിൽ നാം കാണുന്ന ദാരിദ്ര്യം നൂറിരട്ടിയായി മാറുമായിരുന്നു. "അയാൾ എത്രമാത്രമാണു് സമ്പാദിച്ചു ആ മക്കൾക്കു വിട്ടിട്ടുപോയിരിക്കുന്നതു്", എന്നു പല അവസരങ്ങളിലും പലരെപ്പററിയും പറയുന്നതു നാം കേട്ടിട്ടുണ്ടു്. പക്ഷെ ആ സമ്പാദ്യമെല്ലാം ഇവിടെനിന്നും മരണത്തോടുകൂടി കടത്തുവാൻ ഏതെങ്കിലും പോംവഴി ആ മരിക്കുന്ന പിതാവിനുണ്ടായിരുന്നെങ്കിൽ, ദൈവമെ! ആ മക്കളുടെകാര്യം എന്താകുമായിരുന്നു. ഒരു പൈപോലും ആ മനുഷ്യൻ ഈ ലോകത്തിൽ വിട്ടേച്ചുപോകുമായിരുന്നില്ല. യാതൊരു നിർവ്വാഹവുമില്ലാതിരുന്നതിനാൽ സകരുണം ആ മക്കൾക്കായി വിട്ടേച്ചു അയാൾ മരണപ്പെടുന്നു. കുഴിക്കു കാൽനീട്ടിയിരിക്കുന്ന എത്ര വൃദ്ധന്മാരുടെ അരകളിൽ, പണപ്പെട്ടിയുടെ താക്കോൽ തൂങ്ങിക്കിടക്കുന്നതു നാം ഇന്നു കാണുന്നുണ്ടു്. ആ കുടുംബത്തിലെ സർവ്വസമ്പാദ്യവും, ആ വൃദ്ധന്റെ അരയിൽ തൂങ്ങിക്കിടക്കുന്ന ആ ഇരുമ്പുകഷ്ണത്തിലാണു്! എന്തിരുപതു മറിമുപ്പതു, അറിവു നാല്പതു് ഈ നാല്പതിലെത്തിയ സൽസ്വഭാവികളായ മക്കളുണ്ടായിരുന്നാലും ആ താക്കോൽ വൃദ്ധൻ തന്റെ മകനെ ഏല്പിക്കുകയില്ല. താക്കോൽ മകനെ ഏല്പിച്ചാൽ താൻ മുഴവനായിത്തന്നെ നശിച്ചുപോയെന്നാണു് ആ കാരണവരുടെ വിചാരം! "ഞാൻ തേണ്ടിച്ചുണ്ടാക്കിയതാടാ", ആരെങ്കിലും കുററം പറഞ്ഞാൽ ആ വൃദ്ധൻ ഉത്തരം പറയും, "കുറച്ചു ദണ്ഡമുണ്ടു്'" മരണത്തോടുകൂടി ആവശ്യമുള്ളതു പണംകൂടി കൊണ്ടുപോകാമെന്നു് ഒരു മൗനാനുവാദമെങ്കിലും ദൈവത്തിൽനിന്നും ലഭിച്ചിരുന്നെങ്കിൽ, ഒരു പൈപോലും ആ ഏകപുത്രനു ആ വൃദ്ധൻ ശേഷിപ്പിക്കുകയില്ല തീർച്ചതന്നെ. ഇപ്രകാരമൊരു അനുവാദം ഉണ്ടായിരുന്നെങ്കിൽ ഇന്നു നരകഭിത്തികൾക്കു ഒരു പൊളിച്ചുപണി ആവശ്യം വരുമായിരുന്നു. സേവനതല്പരതയിലും, മാതൃകാ



പരമായ ആചാരാനുഷ്ഠാനങ്ങളിലും സാമ്പത്തിക ചുമതലകളിലും തങ്ങളുടെ വാത്സല്യമക്കളെ പരിശീലിപ്പിക്കുന്ന മാതാപിതാക്കൾ അഭിനന്ദനാർഹരാണു്. ആ ഭാഗം നമുക്കു വിടാം. പാവപ്പെട്ടവരുടെ സ്ഥിതിക്കൊരു വ്യതിയാനം വരുത്തുവാൻ സാധിക്കുമോ എന്നു് നോക്കാം.

ഇതിനു അനേകം ഉപാധികളുണ്ടു്. പക്ഷെ ചിലതുമാത്രം ഇവിടെ എടുത്തുപറയുന്നു. ആദ്യമായി ഇരുമ്പുപെട്ടികളിൽ സൂക്ഷിച്ചുവച്ചിരിക്കുന്ന നമ്മുടെ പള്ളിവക സ്വത്തുക്കൾ ദരിദ്രപോഷണത്തിനായി വിനിയോഗിക്കുക. നമ്മുടെ പള്ളികളുടെ മേമ്പൂട്ടുകളും ഇന്നു പണം നിറഞ്ഞിരിക്കുന്നവയാണു്. അതു പരസ്യമായ ഒരു രഹസ്യമാണു്. എന്തിനു ഈ പണമെല്ലാം ഇങ്ങനെ സൂക്ഷിച്ചുവച്ചിരിക്കുന്നു ദൈവത്തിനായിട്ടോ? "ഈ പാവപ്പെട്ടവരിൽ ഒരുത്തനു ചെയ്തതെല്ലാം എനിക്കും ചെയ്തു" എന്നാണു് രക്ഷകൻ പറയുന്നതു്. അപ്പോൾ "മേമ്പൂട്ട്"കളിൽ പണം പൂട്ടിവച്ചിരിക്കുന്നതല്ല, പ്രത്യുത അവ വേണ്ടവിധം പാവങ്ങൾക്കു് ദാനംചെയ്യുന്നതാണു് നമ്മുടെ അരുമരക്ഷകൻ അഭിലഷിക്കുന്നതെന്നു് നമുക്കു മനസ്സിലാകുന്നു. പണം സൂക്ഷിച്ചുവച്ചുകൊണ്ടിരിക്കുന്ന പൊതുസ്ഥാപനങ്ങളേക്കാൾ പരമായി ദരിദ്രസഹായം ചെയ്തുകൊണ്ടിരിക്കുന്ന പൊതുസ്ഥാപനങ്ങളെയാണു് ലോകവും വിലമതിക്കുന്നതു്. ഇന്ന പള്ളി ഇത്ര ലക്ഷം രൂപ ബാങ്കിൽ നിക്ഷേപിച്ചിരിക്കുന്നുവെന്നു കേൾക്കുന്നതിനേക്കാൾ, ഇന്ന പള്ളി ഒരു അനാഥമന്ദിരം സ്ഥാപിച്ചു ഭംഗിയായി നടത്തുന്നുവെന്നു കേൾക്കുന്നതായിരിക്കും ശ്രവണസുഖം. മനസ്സിനു സന്തോഷം. ആത്മാവിനു ആനന്ദം. ധനദായകനായ ദൈവത്തിനുമഹത്വം. പണം കാത്തുവച്ചിരിക്കുന്ന ഓരോ ദേവാലയവും, ഓരോ സാധുസഹായകേന്ദ്രങ്ങൾ സ്ഥാപിച്ചു കഴിയുമ്പോഴാണു് നാം ക്രിസ്ത്യാനികളാണെന്നു ലോകം മനസ്സിലാക്കുന്നതു്. മലങ്കരയുടെ തെക്കും വടക്കും ശൈശവാവസ്ഥയിൽ പ്രവർത്തനം നടത്തുന്ന അംഗുലിപരിമിതങ്ങളായ ചില കാരുണ്യപ്രവർത്തനപ്രസ്ഥാനങ്ങൾ മരുഭൂമിയിലെ മരുപ്പച്ചകൾക്കു സമം സ്വാഗതാർഹങ്ങളാണു്. അപൂർവ്വമായിട്ടെങ്കിലും ഉദാരമതികളായ ഏതാനും വ്യക്തികൾ കാരുണ്യപ്രവർത്തികളിൽ ഉൽസുകരായിരിക്കുന്നതും ആശാവഹമാണു്. മററു പല ക്രിസ്തീയസ്ഥാപനങ്ങളും ഈദൃശജീവകാരുണ്യപ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുത്തു ഗുണഫലങ്ങൾ പുറപ്പെടുവിക്കുന്നുവെന്നു് കേട്ടിട്ടും യാക്കോബായ ക്രിസ്ത്യാനികൾ മാത്രം ഉണരാത്തതു ശോചനീയമെന്നേ പറയേണ്ടതുള്ളു. നമുക്ക് പാരമ്പര്യമുണ്ടു്. അതുമതി നമുക്കെടുത്തു കാണിക്കുവാൻ. എന്തു്? നാമാണു് സാക്ഷാൽ ക്രിസ്ത്യാനികളെന്നു്. അതുമതി നമുക്കഭിമാനിക്കുവാൻ. ഇതാണോ ക്രിസ്തു പഠിപ്പിച്ചിരിക്കുന്നതു്?- ഒരു പൈപോലും സൽക്കാര്യങ്ങൾക്കായി ചെലവഴിക്കരുതെന്നു്.

രക്ഷകന്റെ അന്ത്യവാക്കുകളനുസരിച്ചു മററു പല ക്രിസ്തീയവകുപ്പുകാരും ലോകത്തിന്റെ നാനാഭാഗങ്ങളിലും ചുററിനടന്നു സുവിശേഷഘോഷണം ചെയ്യുമ്പോൾ നാം മാത്രം മൗനം ദീക്ഷിച്ചിരിക്കുന്നുവോ? നമുക്കു സുവിശേഷവേല ആവശ്യമില്ലയെന്നായിരിക്കും നമ്മിൽ പലരും ധരിച്ചിരിക്കുന്നതു്. അതാണു് നമ്മുടെ സ്ഥിതി· ദൈവതിരുനാമമഹത്വത്തെ കരുതി ആത്മാക്കളുടെ ആദായത്തേയും പ്രയോജനത്തേയും, ലക്ഷ്യമാക്കി സുവിശേഷവേല ചെയ്കയെന്നുള്ളതു സജീവസഭയുടെ പ്രഥമവും പ്രധാനവുമായ കടമയാണു്. ഡൽഹിയിൽ സ്ഥാപിതമായിരിക്കുന്ന "ഹോളിഫാമലി മെഡിക്കൽ മിഷ്യൻ" ആശുപത്രിയുടെ ഉൽഘാടനകർമ്മം നിർവ്വഹിച്ചുകൊണ്ടു്

ഡാക്ടർ രാധാകൃഷ്ണൻ പ്രസംഗിക്കുകയാണ്:- "ഇൻഡ്യയിൽ ദുരിതമനുഭവിക്കുന്ന സാധുജനങ്ങളുടെ സംരക്ഷണത്തിനുവേണ്ടി ആയിരമായിരം മൈലുകൾ ദൂരെനിന്നും ഇവിടെ എത്തി ഏററവും ദുരിതപൂർണ്ണമായ സാഹചര്യങ്ങളിൽ കഷ്ടതകളും സഹനങ്ങളും ഏറെറടുത്തു 1926 മുതൽ ഇൻഡ്യയിൽ സാധുജനസേവനമനുഷ്ഠിച്ചുവരുന്ന മെഡിക്കൽ, മിഷ്യൻ സിസ്റ്റേഴ്സിൻെറ പ്രവർത്തനങ്ങൾ പ്രശംസാർഹമാണ്............

........വസ്ത്രമില്ലാത്തവർക്കു ഉടുക്കുവാൻ കൊടുക്കുവാനും, രോഗികളെ സമാശ്വസിപ്പിക്കുവാനും അനുശാസിക്കുന്ന മതമാണ് യഥാർത്ഥ മതം" 20 ലക്ഷം രൂപാ ചെലവുചെയ്തു നിർമ്മിച്ചിരിക്കുന്ന ആ മഹത്സ്ഥാപനത്തെപ്പററി കേട്ടിട്ടും എന്തുകൊണ്ട് നമ്മുടെ ചോര തിളയ്ക്കുന്നില്ല. എന്തുകൊണ്ട് ലജ്ജ തോന്നുന്നില്ല. ഓരോ ക്രിസ്ത്യാനിയോടുമുള്ള വെല്ലുവിളികളല്ലേ ഈദൃശസ്ഥാപനങ്ങൾ. ഇതുപോലുള്ള പ്രവർത്തനങ്ങൾ ചെയ്യണമെന്ന് ആരെങ്കിലും ഒന്നു പറഞ്ഞുപോയാൽ അവൻെറ മേൽ കുതിരകയറുകയായിരിക്കും അനന്തരഫലം. ഈ 20 ലക്ഷം രൂപ അവർക്കു എവിടെനിന്നുണ്ടായി? അതാണ് നാം ചിന്തിക്കേണ്ട പ്രധാനഭാഗം. അവർ കൂലിവേലചെയ്തുണ്ടാക്കിയ പണമല്ലതു. കഴിവുള്ളവരിൽ ഓരോരുത്തരും കൈ തുറന്നു ധനസഹായംചെയ്തു സ്വത്തുക്കളുള്ള പൊതുസ്ഥാപനങ്ങൾ വേണ്ടവിധം പ്രവർത്തിച്ചു. ഇതാണ് നമ്മുടെ കെല്പുള്ള പൊതുസ്ഥാപനങ്ങൾക്കും. ശേഷിയുള്ള ധനവാന്മാർക്കും ലഭിച്ചുകൊണ്ടിരിക്കുന്ന ധാർമ്മികസന്ദേശം പണംകാത്തുവച്ചിരുന്നു അതിനെ പൂജിക്കുന്ന നമ്മുടെ ദേവാലയങ്ങൾ, വ്യക്തികൾ എന്തെങ്കിലും പ്രവർത്തിച്ചുകണ്ടാൽ—

ഇപ്രകാരം ആത്മാക്കൾക്കു ആദായകരമായ വിധത്തിൽ പ്രവർത്തിക്കണമെങ്കിൽ ചില കാര്യങ്ങൾ നാം അഭ്യസിച്ചേ തീരൂ. ഒന്നാമതായി നമ്മുടെ മതവാക്കർമ്മന്നായുള്ള സർവ്വ പ്രവർത്തനങ്ങളും കാണുന്ന ഒരു ദൈവമുണ്ടെന്നു ധരിക്കുക. രണ്ടാമതു പരലോകവാസമാണ്. നമ്മുടെ സാക്ഷാൽ ജീവിതമെന്നും, ഇഹലോകജീവിതം അതിനുവേണ്ടിയുള്ള ഒരു ഒരുക്കം മാത്രമാണെന്നുംമനസ്സിലാക്കുക. മൂന്നാമതു മുൻരണ്ടു കാര്യങ്ങളും അഭ്യസിക്കുന്ന നമുക്കു തീർച്ചയായും സഹജീവികളോടു ഒരു കടമയുണ്ടെന്നു പഠിക്കുക. ഇവ മൂന്നും സാധിച്ചു കഴിഞ്ഞാൽ നമ്മുടെ ശ്രമത്തിൽ 99 ശതമാനം നാം വിജയിച്ചുകഴിഞ്ഞു. നമ്മുടെ അരുമരക്ഷകൻെറ അന്ത്യവചനങ്ങൾ നാം പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതു അപ്പോഴാണ്. പരിശുദ്ധനായ പൌലൂസ് ശ്ലീഹ പറയുന്നതുപോലെ, " ..........ഓട്ടം തികച്ചു ........" എന്നു പറയുവാൻ നമുക്കപ്പോൾ സാധിക്കും.

പലർക്കും ഒരു തെററിദ്ധാരണയുണ്ട്. ലോകത്തിൽ സമാധാനമില്ലാത്തതു കമ്മ്യൂണിസ്റ്റുകൾ വർദ്ധിച്ചുവരുന്നതുകൊണ്ടാണെന്ന്. തീർച്ചയായുംഅതല്ല. ഞാൻ സധൈര്യം പറയുന്നു. ലോകസമാധാനത്തിൻെറ പ്രഥമശത്രു ആ മൂന്നക്ഷരമാണ് "ദാരിദ്ര്യം" അതിനോടാണ് നാം എതിരിടേണ്ടതു്, കമ്മ്യൂണിസ്റ്റുകളോടല്ല. ദാരിദ്ര്യത്തെ തോല്പിച്ചുകഴിഞ്ഞാൽ കമ്മ്യൂണിസമെന്ന വാക്കുപോലും ലോകത്തിൽ കാണുകയില്ല. തീർച്ചതന്നെ.

ഇതിന്നായി ഓരോ യാക്കോബായ സഹോദരനും കൈതുറന്നു ഉത്തമമനസാക്ഷിയോടുകൂടി ധനസഹായംചെയ്യു. കഴിവുള്ളവർ ഭൂദാനയജ്ഞ പ്രസ്ഥാനത്തിൽ കഴിവനുസരിച്ചു പങ്കെടുക്കുക. ഭൂമിയുള്ളവർ ഉള്ളതിൻെറ സ്ഥിതിയനുസരിച്ചു ദാനം ചെയ്യു. നമ്മുടെ സമ്പത്ത് "കൊടുക്കപ്പെടേണ്ടതായി" വരുംമുമ്പ് "കൊടുക്കുക" അങ്ങിനെ മനുഷ്യൻ മനുഷ്യനെ ചൂഷണംചെയ്യാത്ത, ഏകോദരസഹോദരങ്ങളെപ്പോലെ ഓരോരുത്തനും പ്രവർത്തിക്കുന്ന, ഐശ്വര്യവും സമൃദ്ധിയും കളിയാടുന്ന, സമത്വസുന്ദരമായ ഒരു "നാളെ" സൃഷ്ടിക്കുവാൻ യാക്കോബായ സഹോദരങ്ങളായ നാം ഓരോരുത്തനും കൈകോർത്തുപിടിച്ചു മുമ്പോട്ടിറങ്ങുക.



★

## Road's letters to Molly—2

### മിനിസ്റ്റേഴ്സിനെ ആവശ്യമുണ്ട്.

ചിന്താലയം,
2—10—1953.

**പ്രിയപ്പെട്ട മോളി,**

എൻെറ ആദ്യകത്തിലെ പലഹാരം നിനക്ക് എത്രമാത്രം ആസ്വാദ്യകരമായിരുന്നുവെന്ന് തിരക്കുവാൻ ഞാൻ തുനിയുന്നില്ല. കാരണം, Tastes differ എന്നാലും എനിക്കു തോന്നിയ ചിലതു എൻെറ ആത്മസുഹൃത്തിനെ അറിയിച്ചു എന്നുള്ള കൃതാർത്ഥത എനിക്കുണ്ട്. ഇപ്പോൾ ഇതാ അല്പവും കൂടി വിളമ്പുന്നു. എൻെറ മോളിയല്ലേ, ഭക്ഷിയ്ക്കു.

ഇന്ന് സഭയിൽ എത്ര ഡിപ്പാർട്ടുമെണ്ടുകളാണ് മിനിസ്റ്റേഴ്സിൻെറ അഭാവം നിമിത്തം പട്ടിണികിടക്കുന്നതെന്നു നീ ചിന്തിക്കാറുണ്ടോ? വേണ്ടത്ര ആരോഗ്യപ്രദങ്ങളായ ഭക്ഷ്യങ്ങൾലഭ്യമാകാത്തതിനാൽ ചിലതിൻെറ വളർച്ച തൃപ്തികരമല്ല. മററുചില ഡിപ്പാർട്ടുമെണ്ടുകളിൽ ഏതാനും പ്രസ്ഥാനങ്ങൾ ക്രൂപ്പെടുത്തിട്ടുണ്ടെങ്കിലും ഓർഗനൈസേഴ്സിൻെറ അഭാവംമൂലം അവ പുഷ്ടിയ്ക്കുന്നില്ല. സുഗന്ധം പരത്തുന്നില്ല.

ക്രിസ്തുവിൻെറ പരസ്യ പ്രവർത്തനകാലത്തെ ചരിത്രം പഠിക്കുമ്പോൾ യാതൊരുവിധ ജനാധിപത്യനിയമസംഹിതകളാലും ബന്ധിയ്ക്കപ്പെടാതെ, മനുഷ്യന് വേണ്ടുന്നതു നല്കിയ കേൾക്കാൻ ചെവിയുള്ളതും കാണാൻ കണ്ണുകളുള്ളതുമായ ഒരു ചീഫ് മിനിസ്റ്ററായിരുന്നു താൻ എന്നു് കാണാവുന്നതാണ്. പാപമോചനം, ആരോഗ്യം, വിദ്യാഭ്യാസം, ഭക്ഷ്യം എന്നിവയായിരുന്നു അദ്ദേഹത്തിൻെറ പ്രധാനപ്പെട്ട ചില വകുപ്പുകളെന്നും തെളിയുന്നു. "രക്ഷ"യുടെ വെളിച്ചത്തിൽ ഉടലെടുത്ത ആ മിനിസ്റ്ററിയുടെ പ്രവർത്തനങ്ങൾ കരയും കടലും കടന്ന് ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലേക്കും ചെല്ലുന്നു. മരണമോ മറവിയോ അവയെ ആക്രമിച്ചിട്ടില്ല. അവ എന്നാളും നിലനിൽക്കുകതന്നെ ചെയ്യും.

സഭയിലുണ്ടായിരിയ്ക്കേണ്ട വകുപ്പുകളിൽ പ്രധാനമായിട്ടുള്ളതാണ് പാപമോചന വിഭാഗം. ആരാധനകളും വഴിപാടുകളും അർപ്പിയ്ക്കുവാൻ നാം കടപ്പെട്ടിരിയ്ക്കുന്നു. വി. ദേവാലയങ്ങളും വൈദീകരും അതിന് സൌകര്യം നല്കുന്നു. പാപമോചനമാണ് മററു മതങ്ങളെ അപേക്ഷിച്ച് ക്രിസ്തുമതത്തിനുള്ള മഹത്വത്തെ ചൂണ്ടികാണിയ്ക്കുന്നതു്. ക്രിസ്തുവും അപ്രകാരം ചെയ്തല്ലൊ. ആയതിൻെറ തുടർച്ചയ്ക്കായി അധികാരംകൊടുത്തു ആളുകളെ നിയമിക്കുകയും ചെയ്തു. ഇന്ന് ഈ ഒരു ഡിപ്പാർട്ടുമെണ്ടു മാത്രം വലിയ ക്ഷീണംകൂടാതെ പ്രവർത്തിയ്ക്കുന്നുണ്ടെന്ന് വൈദീകരുടെ സംഖ്യകൊണ്ടു അനുമാനിയ്ക്കേണ്ടിയിരിക്കുന്നു. മറെറല്ലാ വകുപ്പുകളിലും പൈശാചികമായ ഒരു അലസതയാണ് നടമാടുന്നതു്.

മോളീ, നിനക്കറിയാമല്ലൊ ക്രിസ്തുവിൻെറ അടുക്കൽ വന്ന ഒരു രോഗിയ്ക്കും നിരാശയോടുകൂടി തിരിച്ചുപോകേണ്ടിവന്നിട്ടില്ലെന്ന്. അവിടന്ന് അവർക്കു ആരോഗ്യം വീണ്ടെടുത്തുകൊടുത്തു. കുരുടൻ, കുഷ്ഠരോഗി, തളർവാതി, കൂനിയായ സ്ത്രീ, രക്തസ്രാവക്കാരി, വേണ്ട—ആ നീണ്ട പട്ടിക ഞാൻ വിവരിയ്ക്കുന്നില്ല. ഇന്ന് പ്രതിനിധിയായ പള്ളി

വികാരിയെ സമീപിച്ചാൽ...... വൈദീകരെല്ലാം വൈദ്യന്മാരായിരിയ്ക്കണമെന്നല്ല ഞാൻ പറയുന്നതു്. പ്രത്യുത സഭയുടെ സമ്പത്തു് രോഗികളെ കരുണാപൂർവ്വം കരുതേണമെന്നു മാത്രം. എന്നാൽ വ്യക്തികൾ ഇതു സ്ഥാപനങ്ങളുടെ ചുമതലയാണെന്നു് പറഞ്ഞു് "കൈകഴുകി" മാറുവാനും പാടില്ല. അവിടേയും ഇവിടേയുമുള്ള ചില ചില്ലറ സ്ഥാപനങ്ങളുടെ കാര്യം മറന്നുകൊണ്ടല്ല ഇതെഴുതുന്നതു്. ഈ ഡിപ്പാർട്ട്മെണ്ടിന്റെ പുഷ്ടിപരമായ പ്രവർത്തനത്തിനു് ഇന്നു് ധാരാളം മിനിസ്റ്റേഴ്സ്സിനെ (ശുശ്രൂഷകർ) ആവശ്യമായിട്ടാണിരിയ്ക്കുന്നതു്.

ക്രിസ്തുവിന്റെ മിനിസ്ട്രിയിൽ അടുത്തതായി നാം കാണുന്നതു വിദ്യാഭ്യാസ വകുപ്പാണു്. മനുഷ്യന്റെ മനം തിരിയുന്നതിനു് ഏററവും ആവശ്യമായിരിയ്ക്കുന്നതു് പ്രബോധനമാണു്. ഹാ ക്രിസ്തുവിന്റെ പ്രബോധനങ്ങൾ. തന്നെ കുടുക്കിലിടുവാൻ ചൂണ്ടൽചോദ്യങ്ങൾ നിർമ്മിച്ച ശാസ്ത്രിമാരെ ഉത്തരംമുട്ടിച്ച മഹാപണ്ഡിതനാണു് ക്രിസ്തുനാഥൻ. അന്നത്തെ ലോകത്തിന്റെ മാതൃകാപരമല്ലാത്ത പ്രവർത്തനങ്ങൾ ചൂണ്ടികാണിച്ചു് സൃഷ്ടിപരമായ വിമർശനം താൻ നടത്തി. ഇന്നത്തെ ലോകത്തെ പഠിച്ചു് നാം അഭിപ്രായം പറയേണ്ടിയിരിയ്ക്കുന്നു. പ്രബോധനങ്ങൾവഴിയായി മനുഷ്യരെ രക്ഷയിലേക്കാകർഷിച്ച ആ മഹൽ ഗുരുവിന്റെ ക്ലാസ്സുകൾ എത്ര പണ്ഡിതോചിതമാണു്. അവയിൽ സംബന്ധിച്ച മുക്കുവന്മാർ എങ്ങനെ ജ്ഞാനദീപങ്ങളായിതീരാതിരിക്കും! മോളീ, നാം നമ്മെതന്നെ ആവുന്നോടത്തോളം ജ്ഞാനപൂർണ്ണരാക്കുകയും "കത്തിച്ച വിളക്കു് കട്ടിലിൻ ചുവടെ വെയ്ക്കാതിരിക്കുവാൻ" ശ്രമിക്കേണ്ടതുമാണു്. ജ്ഞാനം പ്രതിനിധീകരിയ്ക്കുന്നവരുടെ സംഖ്യ സഭയിൽ വർദ്ധിയ്ക്കുകയും വിദ്യാഭ്യാസപ്രചരണത്തിന്നായി അവർ പ്രവർത്തിയ്ക്കേണ്ടതുമാണു്. ലോകത്തിന്റെ പ്രശ്നങ്ങൾക്കൊരു മറുപടി പറയുവാൻ ക്രിസ്ത്യാനി തയ്യാറുള്ളവനായിരിയ്ക്കണം.

വിശന്നവരെ കണ്ടപ്പോൾ കരളലിഞ്ഞു അത്ഭുതം പ്രവർത്തിച്ചവനാണു് ക്രിസ്തു. ക്രിസ്ത്യാനിയോ? വാതിലടച്ചു് "പോ. പുറത്തു്" ഗർജ്ജിക്കുന്നു. ഭക്ഷ്യവിതരണഅവകാശം ഗവർമ്മെണ്ടിൽനിന്നും പിടിച്ചുപററണമെന്നല്ല പറയുന്നതു്. "പുഴു-കല്ലു്-അരിയും പൊടി-പച്ച-അരിയും" ഔൺസ്സു് കണക്കിൽ പതിച്ചുകൊടുക്കുന്ന ആ പതിവിൽ നാം കൈകടത്തേണ്ട; ദരിദ്രന്റെ വിശപ്പു്മാത്രമെ നമ്മുടെ ചിന്തയ്ക്കു് വിഷയമാകുന്നുള്ളു. ജീവിയ്ക്കാനായിട്ടെങ്കിലും ഭക്ഷിയ്ക്കേണ്ടെ? വൻകിട ജന്മിമാർ ഉൾക്കൊള്ളുന്ന നമ്മുടെ സമുദായത്തിൽ വിശപ്പുമാത്രം ഭക്ഷിയ്ക്കുന്ന ഒരുക്കൂട്ടം ഉണ്ടാകുന്നതു് സങ്കടകരമല്ലെ? സമനിരപ്പു് സാദ്ധ്യമല്ലെങ്കിലും ചില വിട്ടുവീഴ്ചകൾ ആവശ്യമല്ലെ? കമ്മ്യൂണിസ്സമല്ല സന്മാർഗ്ഗി"സ്സ"ം. സഭ ചിന്തിയ്ക്കേണ്ടതല്ലെ?.

ഇവയുടെയൊക്കെ ആകത്തുകയാണു്, മോളി, സുവിശേഷം. അല്ലാതെ വേദപുസ്തകത്തിലെ കടലാസ്സു് ആണോ സുവിശേഷം. പ്രവർത്തിയില്ലാത്ത വിശ്വാസം ചത്തതുതന്നെ. കർമ്മമില്ലാത്തവനെ കർത്താവു സഹായിക്കുമോ. വാർദ്ധക്യത്തിന്റെ വടി കൈയിൽ കേറുന്നതിനുമുമ്പു് അല്പമെങ്കിലും നമുക്കു് ഓടേണ്ടെ. (സഭാപ്രസംഗി 12-ാമദ്ധ്യായം ഒന്നു നോക്കൂ.)

സമുദായം മിനിസ്റ്റേഴ്സ്സിനെ (ശുശ്രൂഷകർ) ആവശ്യപ്പെടുന്നു. നിന്റെ മറുപടി...

എന്നു്,

നിന്റെ സുഹൃൽസംഘത്തിലെ വിനീതാംഗം,

റോഡു്.

---

**REPORT REVIEW**

സാധുപരിപാലന സംഘം, കല്ലുകത്ത

## വാർഷിക റിപ്പോർട്ട്

കാരുണ്യപ്രവർത്തനങ്ങൾ സഭയുടെ പരിപാടികളിൽ ഗണ്യമായ സ്ഥാനമർഹിക്കേണ്ടതാണു്. സഭാംഗങ്ങൾ ഈദൃശ്യപ്രസ്ഥാനങ്ങളെ ആത്മാർത്ഥമായ സഹായസഹകരണങ്ങളാൽ അഭിവൃദ്ധിപ്പെടുത്തേണ്ടതുമാണു്. എന്നാൽ ഇവ ഏറിയപക്കം രണ്ടു ഭാഗത്തുനിന്നുമുള്ള അലസതയിലും അശ്രദ്ധയിലും ആണ്ടുകിടക്കുകയാണെന്നുള്ളതു് സങ്കടകരമായ ഒരു പരമാർത്ഥമാണു്.

1118-ൽ ഏതാനും കരുണയുള്ളവരാൽ സമാരംഭിച്ച ഒരു ക്രിസ്തീയ പ്രസ്ഥാനമാണു് കല്ലുകത്ത. "സാധുപരിപാലനസംഘം" ഇന്നു് ഇതു് റവ: ഫാദർ തോമസ്സ് അവർകളുടെ നേതൃത്വത്തിൽ ശ്രീ. കെ. സി. ജോൺ പ്രസിഡണ്ടായും ശ്രീ. കെ. റി. എബ്രാഹാം സിക്രട്ടറിയുമായുള്ള കമ്മററിയുടെ പ്രവർത്തനങ്ങളിൽ സജീവമായി സേവനംചെയ്യുന്നു. തെളിവു് 27—9—1953-ൽ അയ്മനം കല്ലുകത്തപ്പള്ളിയിൽനിന്നും അച്ചടിച്ചു് പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന റിപ്പോർട്ട് കാണുക:-

സിക്രട്ടറിയുടെ ചിലവുകണക്കിൽ ഏററവും ഉയർന്ന തുകയായ 271ക. വിദ്യാഭ്യാസപ്രചരണത്തിന്നായി ഉപയോഗിച്ചതായി കാണുന്നതിൽ ഞങ്ങൾ ആത്മാർത്ഥമായി അനുമോദിയ്ക്കുന്നു. അതുപോലെതന്നെ സംഭാവനക്കാരുടെ ലിസ്റ്റിൽ ഏററവും ഉയർന്ന തുക നല്കി ഈ ക്രിസ്തീയസംരംഭത്തെ സഹായിച്ചവ്യക്തി ശ്രീ. കെ. എൻ. നാരായണനയ്യർ, കൈതാരം അവർകളാണെന്നുള്ള കാര്യവും പ്രത്യേകം പ്രസ്താവയോഗ്യവും സ്തുത്യർഹവുമാണു്.

ഈ പ്രസ്ഥാനത്തിനു് ഉത്തരോത്തരമായ അഭിവൃദ്ധിനേരുന്നതോടൊപ്പം മററു സ്ഥലങ്ങളിലും ഈദൃശ്യസ്ഥാപനങ്ങൾ ഉണ്ടാകുവാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു.—V.

## കരിങ്ങാശ്ര പള്ളിപ്പെരുന്നാൾ

കരിങ്ങാശ്രപ്പള്ളിയിൽ വൃശ്ചികം 20-ാം തീയതിതോറും ആഘോഷിച്ചുവരുന്ന മോർ ബസ്സേലിയോസ്സ് ബാവായുടെ പെരുന്നാൾ ഇക്കൊല്ലവും വൃശ്ചികം 20-ാംനു-ക്കു സമമായ ഡിസംബർ 3-ാംനു- വ്യാഴാഴ്ച (മലയാളം കണക്കിൽ 18-ാംനു-) പൂർവ്വാധികം ഭംഗിയായി കൊണ്ടാടുവാൻ നിശ്ചയിച്ചിരിക്കുന്നു. പെരുന്നാളിനു് ഇടവകമെത്രാപ്പോലീത്താ തിരുമനസ്സിലെ മഹൽ സാന്നിദ്ധ്യമുണ്ടായിരിക്കുന്നതാണു്.

വികാരി.

കുറുപ്പംപടി
29—10—1953

## പൗരസ്ത്യ സുവിശേഷസമാജം

പൌരസ്ത്യ സുവിശേഷസമാജത്തിന്റെ 29-ാമതു വാർഷികസമ്മേളനം 1953 ഡിസംബർ 28, 29 തീയതികളിൽ സമാജംവക വാളകം മിഡിൽസ്കൂളിൽ വെച്ചു് നടത്തുന്നതാണു്. തദവസരത്തിൽ തിരു-കൊച്ചി. മലബാർ, കാനറ, മൈസൂർ ഭാഗങ്ങളിലെ സമാജം ശാഖാപ്രതിനിധികൾ സമ്മേളനത്തിൽ പങ്കെടുക്കുമെന്നു വിചാരിക്കുന്നു.

എന്നു്, സമാജം ജനറൽ സെക്രട്ടറി,
ആത്തുങ്കൽ ഗീവറുഗീസ്സ് കത്തനാർ.

# ★ മലങ്കര മർത്തമറിയം വനിതാസമാജം ★

## സെക്രട്ടറീസ്സ് മീററിംങ്ങ് റിപ്പോർട്ട് സംഗ്രഹം.

1953 ഒക്ടോബർ 16-ാംനു- കറിച്ചി വനിതാമന്ദിരത്തിൽവെച്ച് ദി. വ. ശ്രീ. കണി യാം പറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പാ വി: പൌലൂസ്സിൻെറ സേവനവിജയത്തെ ക്കുറിച്ച് പ്രസംഗിച്ചുകൊണ്ട് സമ്മേളനം ഉൽഘാടനംചെയ്തു. 17-ാംനു- ശനിയാഴ്ച വൈലി പറമ്പിൽ മിസ്സിസ്സ്. മറിയാമ്മവറുഗീസ്സിൻെറ "പ്രഭുവിൻെറ മാനസാന്തരം" എന്ന കഥാ പ്രസംഗത്തിനുശേഷം സമാജം വൈസ് പ്രസിഡണ്ട് മിസ്സ്. അന്നാമ്മ എബ്രാഹാം B. A. L. T. യുടെ അദ്ധ്യക്ഷതയിൽ യോഗം ആരംഭിച്ചു. വനിതാമന്ദിരം ഹൈസ്കൂൾ ഹെഡ്മിസ്ട്രസ്സ് മിസ്സ്. മേരി വറുഗീസ്സ് B. A, B, T, വി. യോഹന്നാൻ 3·16 അടിസ്ഥാനമാക്കി പ്രസംഗിച്ചു. തദനന്തരം ജനറൽ സിക്രട്ടറി മിസ്സ്. സി. റ്റി. ഏലിയാമ്മ ചെയ്ത പ്രസംഗത്തിൽ സമാജത്തി ൻെറ ലക്ഷ്യത്തേയും പ്രവർത്തനങ്ങളേയുംകുറിച്ച് പ്രതിപാദിക്കുകയും സമാജാംഗങ്ങൾ വി. ദേവാ ലയ ആരാധനകളിലും സമാജത്തിലും സംബന്ധിക്കുമ്പോൾ വെള്ളവസ്ത്രം ധരിക്കുന്നതു് ശ്രദ്ധി ക്കണമെന്നും അപേക്ഷിക്കുകയും ചെയ്തു. മിസ്സിസ്സ്. അച്ചാമ്മ മാത്യുവിൻെറ മാനസാന്തരത്തെ ക്കുറിച്ചുള്ള പ്രസംഗത്തിനുശേഷം യോഗം പര്യവസാനിച്ചു. ശനിയാഴ്ച ഉച്ചയ്ക്കുശേഷം നി. വ. ദി. ശ്രീ. എബ്രാഹാം മാർ ക്ലീമ്മീസ്സ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കാര്യാ ലോചനയോഗം ആരംഭിച്ചു. താഴെ പറയുന്ന കാര്യങ്ങൾ തീരുമാനിച്ചു.

1. സമാജശാഖകൾ ഗ്രൂപ്പുകളായി തിരിച്ച് ഓരോ ഗ്രൂപ്പിനും ഓരോ പ്രസിഡണ്ട്, സിക്രട്ടറി എന്നിവരെ തിരഞ്ഞെടുത്തു.

### ഗ്രൂപ്പ്—1.

സെക്രട്ടറി. മിസ്സിസ്സ്. മറിയാമ്മ വറുഗീസ്സ്, വൈലിപറമ്പിൽ, അങ്കമാലി.

പ്രസിഡണ്ട്. മിസ്സിസ്സ്. മറിയാമ്മ ടൈറ്റസ്സ്, വൈലിപറമ്പിൽ, അങ്കമാലി.

സമാജങ്ങൾ.

1. ആലുവാ 2. പറവൂർ 3. അങ്കമാലി 4. അകപ്പറമ്പ് 5. വാപ്പാലശ്ശേരി 6. പൊയ്ക്കാട്ടുശ്ശേരി 7. മേയ്ക്കാട് 8. നെടുമ്പാശ്ശേരി 9. മഞ്ഞപ്ര 10. പീച്ചാനിക്കാട് 11. പീച്ചാനിക്കാട്

### ഗ്രൂപ്പ്—2.

സെക്രട്ടറി. മിസ്സിസ്സ്. അന്നാമ്മ ഫിലിപ്പ്, ഇ. എം. എസ്സ്. മൂവാററുപുഴ.

പ്രസിഡണ്ട്. മിസ്സിസ്സ്. അച്ചാമ്മ മാത്യു, മുളയാങ്കുഴിയിൽ റാക്കാട്, മൂവാററുപുഴ.

സമാജങ്ങൾ.

1. റാക്കാട് 2. കടാതി 3. കുന്നയ്ക്കാൽ 4. കുന്നയ്ക്കാൽ 5. തൃക്കളത്തൂർ 6. മണ്ണൂർ 7. കനാക്കരുടി 8. മഴുവന്നൂർ 9. മഴുവന്നൂർ 10. മഴുവന്നൂർ 11. നെല്ലാട് 12. വലമ്പൂർ [ഗ്രൂപ്പ്-3 തുടരും]

Printed at PRABHATHAM PRESS TRIPUNITTURA and published by Rev: Deacon Joseph Vendrappilly from Sion Seminary, Koratty, T. C. State, S. India.
Editor: Rev. Fr. N. K. KORATHU.